# മലങ്കരസഭ

പ്രതിമാസം പ്രസിദ്ധപ്പെടുത്തുന്നതു്.

പുസ്തകം 3 | 1124 മീനം * 1949 | ലക്കം 6



# വാർത്തകളും കുറിപ്പുകളും

## സ്വന്തം പ്രസ്താവന.

കഴിഞ്ഞ 5-ാംലക്കം മാസികയിൽ ഈ പംക്തിയിൽ ഞങ്ങൾ ചെയ്തിരുന്ന പ്രസ്താവനയെ ആദരിച്ചു വരിസംഖ്യ അയച്ചുതന്ന മാസികാബന്ധുക്കളോടു ഞങ്ങൾ പ്രത്യേകം കൃതജ്ഞരായിരിക്കുന്നു. എന്നാൽ ഇനിയും വരിസംഖ്യ അടച്ചുതീർക്കാത്തവരുണ്ട്. അവരും ദയാപൂർവ്വം വരിസംഖ്യ അടച്ചുതീർത്തു മാസികാപ്രവർത്തനത്തെ സഹായിക്കണമെന്ന് അപേക്ഷിച്ചുകൊള്ളുന്നു. അല്ലാത്തപക്ഷം, പണത്തിന്റെ അത്യാവശ്യം നിമിത്തം വി. പി. അയയ്ക്കാൻ ഞങ്ങൾ നിർബന്ധിതരായിത്തീരുന്നതാകയാൽ വി. പി. സദയം സ്വീകരിക്കണമെന്നുകൂടി അഭ്യർത്ഥിച്ചുകൊള്ളുന്നു.

## പീഡാനുഭവവാരം.

ഈ വലിയനോമ്പിലെ കഷ്ടാനുഭവ ആഴ്ചയിൽ വി. കാതോലിക്കാബാവാ തിരുമനസ്സുകൊണ്ട് പരുമലസിമ്മനാരിയിലും, മാർ തീമോത്തിയോസ് തിരുമേനി കായംകുളം കാദീശാ പള്ളിയിലും, മാർ ഗ്രീഗോറിയോസ് തിരുമേനി പാമ്പാടി ദയറായിലും, മാർ പീലക്സീനോസ് തിരുമേനി കുമരകം പള്ളിയിലും, മാർ തോമ്മാ ദീവന്നാസ്യോസ് തിരുമേനി കരുവാറ്റാ പള്ളിയിലും, മാർ തേവോദോസ്യോസ് തിരുമേനി വടശ്ശേരിക്കര ബഥനി ആശ്രമത്തിലും എഴുന്നെള്ളിയിരുന്നു കഷ്ടാനുഭവ ആഴ്ചയിലെ പ്രത്യേക ശുശ്രൂഷകൾ നടത്തുന്നതായിരിക്കും.

---

സ്വർഗ്ഗകനാൻ നാട്ടിലേക്കു ചെമ്മെവഴിനടത്തീടും
അഗ്നിമേഘസ്തംഭം തന്നെയീസിംഹാസനം.
ശത്രുനകം വിധ്വംസിച്ച മോശയ്ക്കൊപ്പം സംസ്തുത്യൻ
ഭക്തമല്ലൻ മല്ലപ്പള്ളിൽ മാർ ദീവന്നാസ്യോസ്
അന്നിസ്രായേൽ മോചനത്തിൽ യൗസേപ്പിൻശേഷിപ്പുപോൽ നാം
നന്ദിക്കേണം കുന്നംകുളം തിരുമേനിയെ.
ഇന്ത്യാനാട്ടിൽ സ്വന്തരക്തം ചിന്തിജീവൻ സന്ത്യജിച്ച
സെന്തോമ്മസ്സിന്നന്തസ്സുള്ള സന്താനങ്ങൾ നാം.
വിശ്വവിശ്രുതന്മാരായ വേദവേദികൾനമ്മുടെ
ശുശ്രൂഷയെ ശ്ലാഘിക്കുന്നു സശിരഃകമ്പം.
മാലാഖേ റീശൈമാലാഖേ റീശ്നുവോസെ ശുൽത്താനേമ്മാർ
ഹൈലാവോസ ക്രൂബേന്മാരും മോറാവോസേന്മാർ.
സ്രാപ്പേന്മാരും മൗത്ത്ബേന്മാരും സ്വർഗ്ഗീയന്മാർ നവവർഗ്ഗം
സൂര്യതേജോനിമഗ്നന്മാരഗ്നിമയന്മാർ.
അക്ഷികളാറുള്ളവരും പക്ഷങ്ങളാറുള്ളവരും
സൂക്ഷിച്ചുനോക്കുന്നു നമ്മെ ലക്ഷോപലക്ഷം.
ചിറകടിത്തകർപ്പോടും സപ്തവാദ്യധ്വനിയോടും
നിറംതോറും പാടുന്നവർ സുറിയാനിയിൽ
ചിന്മയനെ തന്മടിയിൽ താലോലിച്ചു പാലിച്ചവൾ
നന്മനിറഞ്ഞമറിയം നമ്മൾക്കാശ്രയം
മാർത്തോമ്മാ തുടങ്ങിയുള്ള ഭക്തമൗലിമൗക്തികങ്ങൾ
കർത്താവിനോടർത്ഥിക്കുന്നു നമുക്കുവേണ്ടി
ക്രൂരിരുളിൻ താഴ്വരയിൽ കൂടി നമ്മൾ നടന്നാലും
നേരിട്ടൊരു ഘോരസൈന്യം പോരാടിയാലും
പാതാളവാതിലുതന്നെ ജാതരോഷമെതിർത്താലും
ഭീതിപ്പെട്ടിടേണ്ട "ദൈവം നമ്മോടുകൂടെ"

---

# മലങ്കരസഭ

പ്രതിമാസം പ്രസിദ്ധപ്പെടുത്തുന്നതു്.

പുസ്തകം 3 | 1124 മീനം * 1948 | ലക്കം 6


# ആത്മനിക്ഷേപം. M.C.K.

## ആത്മാവിന്റെ പുൽമാലി

സകല വിശ്വാസികളും വിശുദ്ധന്മാരായിത്തീരുവാൻ വിളിക്കപ്പെട്ടിരിക്കുന്നു. വിശ്വാസികളായ നാമേവരുടെയും ജീവിതോദ്ദേശം വിശുദ്ധന്മാരായിത്തീരുക എന്നതായിരിക്കണം. അതു് എങ്ങനെ സാധിക്കാമെന്നു നാമേവരും ആരായണം: ചിന്തിക്കണം. വിശുദ്ധന്മാർ വിശുദ്ധന്മാരായിത്തീൎന്നതു് എങ്ങനെ? വേദപുസ്തകവും സഭാചരിത്രവും പരിശോധിക്കുക: അവയിലല്ലൊ വിശുദ്ധന്മാരെപ്പററി പ്രധാനമായി എഴുതപ്പെട്ടിട്ടുള്ളതു്. തിന്നുകൊഴുത്തു്, കുടിച്ചുമദിച്ചു്, നിഷ്ഠാരഹിതരായി ജീവിച്ചിട്ടുള്ള ആരെങ്കിലും വിശുദ്ധൻ എന്ന പദവിയിലേക്കു ഉയൎന്നിട്ടുണ്ടോ? വായിക്കുന്നവൻ ചിന്തിക്കട്ടെ. വിശുദ്ധന്മാരായി ഉയൎന്നിട്ടുള്ളതു് ആരാണു്? ഉപവാസത്തിനും ധ്യാനത്തിനും പ്രാൎത്ഥനയ്ക്കും പ്രഥമസ്ഥാനം കൊടുത്തവർ അല്ലയോ? നോമ്പാകുന്ന പുൽമാലിയിൽ അവർ മേഞ്ഞു: തിരുവചനമാകുന്ന നീരുറവയിൽനിന്നു് അവർ കുടിച്ചു: പ്രാൎത്ഥനയാകുന്ന ഓയാർ അവർ ശ്വസിച്ചു. ഏവംവിധം അവർ ആത്മപുഷ്ടി പ്രാപിച്ചു വിശുദ്ധന്മാരായി ഉയൎന്നു: നല്ല പ്രത്യാശയോടും മുഖപ്രസാദത്തോടുംകൂടെ കടന്നുപോയി. അവരുടെ കാൽചുവടുകളെ നാം പിന്തുടരണം. കൽപ്പിക്കപ്പെട്ടിട്ടുള്ള നോമ്പുകൾ അതിനുള്ള പ്രത്യേക സന്ദർഭങ്ങളത്രെ. വിശുദ്ധ വലിയനോമ്പിനെ ആ രീതിയിൽ ആചരിക്കുവാൻ ചിലൎക്കെങ്കിലും ആത്മനിക്ഷേപപംക്തിയിലെ ഈ ലേഖനം പ്രേരകമായിരിക്കുമെങ്കിൽ കൊള്ളായിരുന്നു. കൎത്താവെ, എന്നെ ഒരു വിശുദ്ധനാക്കിത്തീൎക്കണമെ എന്ന ചിന്തയും പ്രാൎത്ഥനയും ഈ ദിവസങ്ങളിലൊക്കെയും ഹൃദയത്തിൽ ഇടവിടാതെ ഉണ്ടായിരിക്കണം. “യഹോവയെ കാത്തിരിക്കുന്നവർ ശക്തിയെ പുതുക്കും. അവർ കഴുകന്മാരെപ്പോലെ ചിറകു് അടിച്ചു പറന്നു കയറും. അവർ ഓടും: തളൎന്നുപോകയില്ല. അവർ നടക്കും: ക്ഷീണിക്കയുമില്ല”, എന്നത്രെ മഹിമാപ്രാഭവകനായ യശയ്യാപ്രവാചകൻ സാക്ഷിച്ചിട്ടുള്ളതു്.

ഏതു കാൎയ്യത്തിലും വിദഗ്ദ്ധാഭിപ്രായം പറയേണ്ടതു് അനുഭവമില്ലാത്ത അവിവേകികളല്ല: അനുഭവമുള്ള വിവേകികളത്രെ. അനുഭവമില്ലാത്തവൎക്കു നോമ്പു വലിയ ഭാരമാണു്: അനുഭവസ്ഥന്മാൎക്കോ അതു് ആനന്ദകരമാകുന്നു. അപ്രകാരമുള്ള സിദ്ധന്മാരുടെ സാക്ഷ്യം എന്താണെന്നു പരിശോധിക്കുക. നോമ്പാൽ മത്തശലാഹ് വിശുദ്ധിയിൽ ശ്രേഷ്ഠത പ്രാപിച്ചു. നോമ്പാൽ ശേത്തു് ദുരാഗ്രഹത്തെ ഹനിച്ചു. നോമ്പാൽ ഹാനോക്ക് എടുത്തുകൊള്ളപ്പെട്ടു. നോമ്പാൽ നോഹ പ്രളയത്തിൽ

നിന്നു രക്ഷപെട്ടു. നോമ്പാൽ മൽക്കിസദേക്ക് അപ്പവും വീഞ്ഞും കാഴ്ചയണച്ചു വിശുദ്ധ കുർബാനയെ ദൃഷ്ടാന്തപ്പെടുത്തി. നോമ്പുമൂലം അബ്രഹാം വിഗ്രഹാരാധനയിൽനിന്നു സ്വയം രക്ഷനേടി. നോമ്പാൽ ഇസഹാക്ക് കൊലയിൽനിന്നു വിമുക്തനായി. നോമ്പാൽ ലോത്ത് സോദോമിലെ ഗന്ധകത്തീമാരിയിൽനിന്നു രക്ഷപെട്ടു. നോമ്പാൽ യാക്കോബ് ദൈവദൂതനോടു പോരാടുകയും സ്വർഗ്ഗഗോവണി ദർശിക്കുകയും ചെയ്തു. നോമ്പാൽ യൗസേഫ് ഉള്ളറയിൽവച്ചു ദുർമ്മോഹിനിയിൽനിന്നും ചാടിയോടി! നോമ്പാൽ മോശ തേജോമയനായി സീനായിപർവ്വതത്തിൽവച്ച് ഇന്നും നിലനിൽക്കുന്ന കല്പനകൾ വാങ്ങി. നോമ്പാൽ പുരോഹിതയങ്കി ധരിപ്പാൻ അഹറോൻ യോഗ്യനായിത്തീർന്നു. നോമ്പാൽ പിനഹാസ് ജനത്തിൽനിന്നും ദൈവകോപത്തെ ഭേദിച്ചുകളഞ്ഞു. നോമ്പാൽ യോശുവാ യറിഹോയുടെ കോട്ടകളെ തകർത്തു. നോമ്പാൽ യപ്താഹ് പരജാതികളോടുള്ള പോരാട്ടത്തിൽ ജയം പ്രാപിച്ചു. നോമ്പാൽ ഹന്നാ അവളുടെ ഹൃദയത്തെ ദൈവത്തിങ്കൽ പകരുകയും അവളുടെ നിന്ദ നീങ്ങി അവൾക്കു പുത്രൻ ജനിക്കുകയും ചെയ്തു. നോമ്പാൽ ശമുവേൽ പ്രവാചകനും പുരോഹിതനും രാജാവുമായിത്തീർന്നു. നോമ്പാൽ ദാവീദുരാജാവു സ്വയം വിനയപ്പെട്ടു വിമോചനം പ്രാപിച്ചു. നോമ്പാൽ ഏലിയാ കർമ്മേലിൽവച്ച് അഗ്നിയെ ഇറക്കുകയും ഹോറേബിൽവച്ച് അഗ്നിരഥത്തിൽ ആകാശത്തിലേക്കു കരേറുകയും ചെയ്തു. നോമ്പാൽ ഏലീശാ ശുദ്ധീകരണം പ്രാപിച്ച് ഒരു ബാലമൃതനെയും അവന്റെ അസ്ഥികൾ ഒരു മരിച്ചവനെയും ഉയിർപ്പിച്ചു. നോമ്പാൽ ഹനനിയാ മുതലായ ബാലന്മാർ തീച്ചൂളയിൽക്കൂടി നടന്നു. നോമ്പാൽ ദാനിയേൽ മാംസഭുക്കുകളായ സിംഹങ്ങളെ ഇണക്കി അവയ്ക്കു സഖിയായിത്തീർന്നു. നോമ്പാൽ യോനാ സമുദ്രത്തിൽനിന്നും മത്സ്യത്തിന്റെ ഉദരത്തിൽനിന്നും രക്ഷപ്രാപിച്ചു. നോമ്പാൽ ദുഷ്ടതാനിമഗ്നരായിരുന്ന നിനുവയർ വിനാശത്തിൽനിന്നും വിമുക്തി നേടി. നോമ്പാൽ യറമിയാ ചെളിക്കുഴിയിൽനിന്നും കരയ്ക്കുകയറി. നോമ്പാൽ ഹസ്ക്കിയാ ആസൂറിയരിൽനിന്നും വീണ്ടുകൊള്ളപ്പെട്ടു. നോമ്പാൽ ഹസ്ക്കിയേൽ ദിവ്യരഥത്തെ ദർശിച്ചു. നോമ്പാൽ വിശുദ്ധ കന്യകമറിയാം ദിവ്യസന്ദേശം സ്വീകരിക്കയും ദൈവപുത്രനു മാതാവായിത്തീരുകയും ചെയ്തു. നോമ്പാൽ വൃദ്ധനായ ശെമവൂന്റെ കണ്ണുകൾക്കു കന്യകയുടെ പുത്രനായ രക്ഷകനെ കാണുവാൻ ഭാഗ്യമുണ്ടായി. നോമ്പാൽ ഹന്നായും ആ ദിവ്യശിശുവായ ദൈവപുത്രനെ ദർശിച്ചു. നോമ്പാൽ യേശുമ്ശിഹാ വനത്തിൽവച്ചു പരീക്ഷകളെ പിൻതള്ളി പരീക്ഷകനെ ജയിച്ചു. നോമ്പാൽ യോഹന്നാൻസ്നാപകൻ ഏലിയായുടെ ആത്മാവിലും ശക്തിയിലും നടക്കുകയും സ്ത്രീകളിൽനിന്നു ജനിച്ചവരിലേക്കും വലിയവൻ എന്ന സാക്ഷ്യം പ്രാപിക്കുകയുംചെയ്തു. നോമ്പാൽ വിശുദ്ധ ശ്ലീഹന്മാർ മാളികയിൽവച്ചു പരിശുദ്ധറൂഹായെ പ്രാപിച്ച് അഗ്നിയാലും ആത്മാവിലുമുള്ള മാമ്മോദീസാ മുഴുകി. നോമ്പാൽ വിജാതിയനായ കൊർന്നേലിയോസ് വിശുദ്ധസ്നാനമേററു വിശ്വാസികളോടുകൂടെ എണ്ണപ്പെടുവാൻ യോഗ്യനായിഭവിച്ചു നോമ്പാൽ മാർ പൗലൂസ്ശ്ലീഹാ സ്വയം ദണ്ഡിപ്പിച്ചു ശരീരത്തെ ആത്മാവിനു കീഴ്പ്പെടുത്തുകയും തൻമൂലം മൂന്നാംസ്വർഗ്ഗത്തോളം എടുത്തുകൊള്ളപ്പെട്ട് അവർണ്ണനീയ ദർശനങ്ങൾ കാണുകയും ചെയ്തു. നോമ്പാൽ ആദിമസഭ ബന്ധനസ്ഥനായ മാർ പത്രോസിനുവേണ്ടി പ്രാർത്ഥിക്കയാൽ അവന്റെ കൈകളിൽനിന്നു ചങ്ങലകൾ താനേ വീഴുകയും അവന്റെ മുമ്പാകെ വാതിലുകൾ താനേ തുറക്കുകയും ചെയ്തു. നോമ്പാൽ മാർ ഇഗ്നാത്യോസ് ധൈര്യം പ്രാപിക്കയും സിംഹങ്ങൾക്ക് ഇരയാകുന്നതിനു വിധിക്കപ്പെട്ടപ്പോൾ ഒട്ടും ദുഃഖിക്കാതെ മൃഗങ്ങളെ വരിക, നിങ്ങൾ എന്റെ കബറുകളായിത്തീ

രുക എന്നു് അട്ടഹസിക്കുകയും ചെയ്തു. ആദിമസഭാപിതാക്കന്മാരും ദയറായക്കാരും നോമ്പിനെ ആത്മീയ പുൽമാലിയായി കരുതുകയും അതിൽ മേഞ്ഞു് ആത്മപുഷ്ടി പ്രാപിക്കുകയും ദൈവഭക്തർ എന്ന സൽക്കീർത്തിക്കു് അർഹരായിത്തീരുകയും ചെയ്തു. നമ്മുടെ പിതാവായ മാർ ഗ്രീഗോറിയോസും നോമ്പാൽ ദൈവപ്രസാദം നേടി അരുമനാഥനെപ്പോലെ രോഗികളെ സൗഖ്യമാക്കുകയും ഭൂതങ്ങളെ പുറത്താക്കുകയും പ്രകൃതിക്ഷോഭങ്ങളെ അടക്കുകയും ചെയ്തു. ആ ദൈവമനുഷ്യരവരും മാനിച്ച നോമ്പിനെ ഒരുവനും ഹനിക്കരുതു്; എന്നാലോ ശക്ത്യാനുസരണം ഭക്തിയോടെ ആചരിക്കണം. നോമ്പില്ലാത്ത മതം മതോദ്ദേശമായ ദൈവസംസർഗ്ഗത്തിനു സഹായപ്രദമല്ല: മതം എന്ന നാമം അർഹിക്കുന്നുമില്ല.

നോമ്പു് ശരീരത്തെ ആത്മാവിനു വിധേയമാക്കുന്നതിനുള്ള ഒരു വ്രതമാകുന്നു. നോമ്പു ദൈവം ആദ്യമെ ആദാമിനു കൊടുത്ത കൽപ്പനയും, യഹൂദസഭയിൽ ദൈവകൽപ്പനപ്രകാരം നടത്തിവന്നതും, നമ്മുടെ കർത്താവു കൽപ്പിച്ചും പ്രവർത്തിച്ചും പഠിപ്പിച്ചിട്ടുള്ളതും, തന്റെ ശ്ലീഹന്മാർ ആചരിച്ചുവന്നതും, വിശുദ്ധ സഭയിൽ കൽപ്പിച്ചു സ്ഥിരപ്പെട്ടരീതി നടന്നുവരുന്നതും ആകുന്നു. ഭക്ഷണങ്ങളിൽനിന്നൊഴിഞ്ഞു ശരീരത്തിൽ മാത്രം നോമ്പുനോററാൽ പോരാത്തതത്രെ: അതു വെറും പട്ടിണിയത്രെ; എന്നാലോ ശരീരവും ആത്മാവും ഒരുപോലെ ഉപവസിക്കണം. ശരീരം ഭക്ഷണത്തിൽനിന്നുപവസിക്കുമ്പോൾ ആത്മാവു തിന്മകളിൽനിന്നു് ഉപവസിക്കണം. ആത്മാവു ദോഷങ്ങളെ വർജ്ജിക്കുന്നില്ലെങ്കിൽ ശരീരം ഭക്ഷണത്തെ ഉപേക്ഷിക്കുന്നതു നിരുപയോഗമായി ഭവിക്കും. പട്ടിണി നോമ്പാകയില്ല. വിലക്കപ്പെട്ടവ വർജ്ജിക്കുകയും അതോടുകൂടെ വെള്ളത്തെ വീഞ്ഞാക്കുവാനെന്നപ്രകാരം ശക്തിയുള്ള ജീവവചനങ്ങൾ ക്രമമായി വായിച്ചു ധ്യാനിക്കുകയും ഇടവിടാതെയെന്നോണം പ്രാർത്ഥിക്കുകയും ചെയ്യണം. ഈ അനുഷ്ഠാനങ്ങളെല്ലാം ചേർന്നുള്ള വ്രതാചരണമത്രെ സാക്ഷാൽ നോമ്പു്. ഏവംവിധമുള്ള നോമ്പു പാപത്തെ പുറത്താക്കി പുണ്യത്തെ വളർത്തുന്നു. നോമ്പു് ദുർവികാരങ്ങളെ തള്ളി പരിപാകതയെ ഉളവാക്കുന്നു. നോമ്പു് അതിഭക്ഷണാസക്തിയെ നിഗ്രഹിച്ചു വയറിനെ ശാന്തമാക്കുന്നു. നോമ്പു കോപത്തെ ശമിപ്പിച്ചു ക്ഷമയെ സ്ഥാപിക്കുന്നു. നോമ്പു് അഹങ്കാരത്തെ ഹനിച്ചു വിനയത്തെ വളർത്തുന്നു. നോമ്പു് പിറുപിറുപ്പിനെ പിന്മാററി ശാസനയെ സ്വീകരിക്കുന്നു. നോമ്പു് വിഗ്രഹാരാധനയായ ദ്രവ്യാഗ്രഹത്തെ ദണ്ഡിപ്പിച്ചു ദാനധർമ്മം പരിശീലിപ്പിക്കുന്നു. അനുഗ്രഹപ്രദമായ നോമ്പേ, സമാധാനത്താലേ വരിക: ഉപവാസം ആവശ്യമില്ലാതിരുന്ന ദൈവപുത്രൻ ഉപവസിച്ചെങ്കിൽ, മണ്മയരായ ഞങ്ങൾക്കു് ഉപവാസം എത്രയോ ആവശ്യമാകുന്നു.

“വനത്തിന്റെ ഉള്ളിൽവച്ചു നാല്പതു പകലും നാല്പതു രാവും ഉപവസിച്ചു പരീക്ഷകനെ ജയിക്കുകയും, ഞങ്ങളോടു പോരാടുന്ന സാത്താനെ നോമ്പാലും നമസ്ക്കാരത്താലും ജയിക്കേണ്ടതാകുന്നു എന്നു തൻമൂലം ഞങ്ങളെ പഠിപ്പിക്കുകയും ചെയ്ത കർത്താവേശുമ്ശിഹാ, തിരുവിഷ്ടപ്രകാരം ഈ നോമ്പു് ആചരിക്കുവാൻ ഞങ്ങളെ സഹായിക്കണമെ. ഈ നോമ്പു് അവസാനത്തോളം ഞങ്ങൾക്കു് അനുഗ്രഹപ്രദമായിരിക്കണമെ. നിന്റെ നോമ്പിന്റെ ഒടുവിൽ പരീക്ഷകനോടു സാത്താനെ, എന്റെ പുറകിൽ പോക എന്നരുളി അവനെ പിന്തിരിച്ചപ്രകാരം ആകൽക്കറുസായുടെ സകല പരീക്ഷകളെയും ജയിപ്പാൻ ഞങ്ങളെ ബലപ്പെടുത്തണമെ. ആയതു നശിച്ചുപോകുന്ന ഈലോകത്തിൽ സകല ദൈവാശ്രയത്തോടുംകൂടെ ഞങ്ങൾ ജീവിച്ചു സമാധാനത്തിന്റെ മനുഷ്യർക്കുള്ള അനുഗ്രഹിക്കപ്പെട്ട അന്ത്യം പ്രാപിക്കേണ്ടുന്നതിനും, വരുവാനിരിക്കുന്ന ലോകത്തിൽ ഞങ്ങളുടെ കർത്താവും ദൈവവുമെ, നിത്യമായി നിന്നിൽ സന്തോഷിച്ചു നിനക്കും നിന്റെ പി

# യിസ്രായേലിൽക്കൂടി കാണാത്ത വിശ്വാസം.

(25-7-117-ൽ ക്നാനായ്‌ത്തോമാ ഭദ്രാസനത്തിലെ മഠത്തിൽ വച്ച് ... )

(25-7-117-ൽ ക്നാനായ്‌ത്തോമാ ജനങ്ങളുടെ വി: കാതോലിക്കാബാവാ തിരുമനസ്സുകൊണ്ടു പഴയസിമ്മനാരി ചാപ്പലിൽവച്ചു ചെയ്ത പ്രസംഗം)

പ്രിയരെ!

നമ്മുടെ കർത്താവിൻെറ അടുക്കൽ സൗഖ്യത്തിനായി അടുത്തുചെന്നിട്ടുള്ള ആരോടും താൻ വിരോധം ഒന്നും പറയാറില്ല. എന്നാൽ ഇന്നു ക്നാനായക്കാരി കെഞ്ചി അപേക്ഷിച്ചിട്ടും ഉത്തരമില്ല. അവളെ പറഞ്ഞുവിടാൻ തൻെറ ശിഷ്യന്മാർ അപേക്ഷിക്കുന്നു. യിസ്രായേലിൽ കാണാതെപോയ ആടുകൾക്കുവേണ്ടിയാണു താൻ അയയ്ക്കപ്പെട്ടതു്. മക്കളുടെ അപ്പം പട്ടികൾക്കു കൊടുക്കയില്ല. അവൾ പറയുന്നു "യജമാനന്മാരുടെ മേശയിൽനിന്നുപൊഴിയുന്ന കഷണംകൊണ്ടുപട്ടികളും ജീവിക്കുന്നുണ്ടല്ലോ". അവൾ പുറജാതിക്കാരിയായിരുന്നു. അവളുടെ മകളെ വ്യഭിചാരത്തിൻെറ ആത്മാവാണു ബാധിച്ചിരുന്നതു്. അതിനാൽ കർത്താവു് അവളെ വെറുത്തു. അവൾ പട്ടിയാണു്. മക്കളുടെ അപ്പം പട്ടികൾക്കു കൊടുക്കയില്ല. എന്നാൽ പട്ടികൾക്കു് ഒരു അവകാശം കിട്ടും. അതിനുവേണ്ടി അവൾ അപേക്ഷിക്കുന്നു. മേശയിൽനിന്നു പൊഴിയുന്ന കഷണം. അതിനു് എച്ചിൽ എന്നു പറയും. എങ്കിലും അതും, മേശമേൽ ഇരിക്കുന്നതും രണ്ടും സാധനം ഒന്നുതന്നെ. ദൈവത്തിൽനിന്നു നമുക്കു് എന്തെങ്കിലും കിട്ടണമെന്നിരുന്നാൽ വിനയം-താഴ്മ-ഇവയാണു് ആവശ്യം. ഒരുവൻെറ നന്മകൊണ്ടോ, പ്രവൃത്തികൊണ്ടോ, സ്വാധീനംകൊണ്ടോ, പണംകൊണ്ടോ ദൈവത്തിങ്കൽനിന്നു് ഒന്നും പ്രാപിപ്പാൻ കഴിയുന്നതല്ല. ധനവാനും ചുങ്കക്കാരനുംകൂടി പ്രാർത്ഥിപ്പാൻപോയ കഥ നിങ്ങൾ വായിച്ചിട്ടുണ്ടല്ലോ. രണ്ടാമൻ ഒന്നാമത്തവനേക്കാൾ നീതീകരിക്കപ്പെട്ടു തിരിച്ചുപോയി എന്നു നിങ്ങൾ അറിയുന്നുവല്ലോ. അവൻ തൻെറ പാപഭാരത്തെപ്പററി ഓർത്തു നെടുവീർപ്പിട്ടു. തല ഉയർത്താൻ കഴിയാത്തവണ്ണം തൻെറ പാപം അത്ര ഭയങ്കരമെന്നു് അവനു ബോധ്യപ്പെട്ടു. അവൻ തന്നെത്തന്നെ കണ്ടു. മുടിയനായ പുത്രനും തൻെറ ബലഹീനതയെ മനസ്സിലാക്കുന്നു. ഒരു വേലക്കാരൻ എന്നതിൽ കവിഞ്ഞ ഒരു സ്ഥാനത്തിനും താൻ തൻെറ ഭവനത്തിൽ യോഗ്യനല്ല എന്നു ഗ്രഹിച്ചു. അപ്പോൾ, അപ്പൻ അവനെ നിറഞ്ഞ സന്തോഷത്തോടുകൂടെ സ്വീകരിക്കുന്നു. ഈ സ്ത്രീയും അവളെ "പട്ടി" എന്നു വിളിച്ചതിൽ ക്ഷുഭിതയാകുന്നില്ല. മക്കളുടെ എച്ചിൽ കിട്ടിയാൽ മതി എന്നു് ആവശ്യപ്പെടുന്നു. അവൾ ഒരു പട്ടി തന്നെ. ആ നിലയിൽ അവൾമക്കളുടെ എച്ചിൽ എങ്കിലും കിട്ടുന്നതിനു് അപേക്ഷിക്കുന്നതു ന്യായമത്രെ. അവളുടെ വിശ്വാസത്തെ താൻ വിലമതിക്കുന്നു. അവളുടെ വിശ്വാസം വെളിപ്പെടുന്നതിനു താൻ മൗനമായിരുന്നു. അവളെ ലോകത്തിനു പ്രശംസയാക്കിത്തീർത്തു.

ദൈവസന്നിധിയിൽ നാം പോകുമ്പോൾ നാം ആരാണു് എന്നു് അറിഞ്ഞുകൊണ്ടു

---

താവിനും വിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും സമർപ്പിക്കേണ്ടുന്നതിനുതന്നെ—ആമ്മീൻ."

വേണം പോകുവാൻ. "ദൈവമേ! എന്നെത്തന്നെ എനിക്കു കാണിക്കേണമെ!" എന്നു നാം പ്രാർത്ഥിക്കണം. നാം ആയിരിക്കുന്നവണ്ണം നമ്മെ കാണണമെങ്കിൽ ദൈവാത്മാവു നമ്മെ നമുക്കു കാണിക്കണം. എങ്കിലേ യഥാർത്ഥമായി നമ്മെ കാണാൻ കഴികയുള്ളു. മഹാസമ്പന്നനും ചക്രവർത്തിയുമായ ദാവീദു തന്നെപ്പററി പറയുന്നതു് "ഞാൻ എളിയവനും ദരിദ്രനുമായ മനുഷ്യൻ" എന്നാകുന്നു. (സങ്കി. 40:17) കർത്താവിൻെറ മഹിമയെ കണ്ട യെശയ്യാ പറയുന്നതു്. "എനിക്കു് അയ്യോ കഷ്ടം. ഞാൻ അശുദ്ധ അധരങ്ങൾ ഉള്ള മനുഷ്യൻ" (യെശയ്യാ 6:5) എന്നാണു്. പരിശുദ്ധന്മാർ എല്ലാവരും പരിശുദ്ധാത്മാവിൻെറ സഹായത്താൽ തങ്ങളെത്തന്നെ കണ്ടവരാണു്. ഇപ്പോൾ—നാം ആരാണെന്നോ—നമ്മുടെ നില എന്താണെന്നോ—ഉള്ളപ്രകാരം നാം അറിയുന്നില്ല. നാം നമ്മുടേതിനെ ഒളിച്ചുവയ്ക്കുന്നു. പുണ്യവാന്മാരെന്നു നടിച്ചു നടക്കുന്നു. പാപികളെ നാം പരിഹസിക്കുന്നു. അതിനാൽ നാം നമ്മേത്തന്നെ ഒന്നു കാണണം. ക്നാനായക്കാരി സ്ത്രീക്കു് അവൾ പട്ടിയാണെന്നു ബോദ്ധ്യം വന്നു. ആ രീതിയിൽ നമുക്കും ബോദ്ധ്യം വരാതെ ദൈവത്തിൽനിന്നു് ഒന്നും പ്രാപിപ്പാൻ കഴികയില്ല.

ചെറിയ തേവോദോസ്യോസു രാജാവിൻെറ നാളുകളിൽ സഹദേന്മാരുടേതെന്നു വിചാരിക്കപ്പെട്ടുന്ന അനേകം അസ്ഥികൾ വച്ചു് ആരാധിക്കപ്പെട്ടുകയുണ്ടായി. നിങ്ങൾ ആദരിക്കുന്നവരെല്ലാം ഒരുപോലെ പരിശുദ്ധന്മാരല്ല എന്നു ദൈവം അദ്ദേഹത്തിനു വെളിപ്പെട്ടുത്തി. വിശുദ്ധനായ മാർ അബഹായി അവയെ എല്ലാം എടുത്തു് അഗ്നിയിൽ ഇട്ടു. എണ്ണായിരം അസ്ഥികൾ ഒഴികെ ബാക്കിയുള്ളവ എല്ലാം അഗ്നിയിൽ ദഹിച്ചുപോയി. അവരും ക്രിസ്തുവിൻവേണ്ടി മരിച്ചവരായിരുന്നു എങ്കിലും ആ എണ്ണായിരംപേരേപ്പോലെ പരിഗണിക്കപ്പെട്ടില്ല. അന്തരംഗം പരിശുദ്ധമായിരിക്കണം. അപ്പോൾ ഹൃദയംതകരും. ദൈവമേ! മഹാപാപിയായ എന്നോടു കരുണയുണ്ടാകണമേ! എന്നു നിലവിളിക്കും. ആ തിരുമേനിയുടെ മുമ്പാകെ അല്പജ്ഞരായ നാം ഭയപ്പെട്ടും.

യേശുതമ്പുരാൻ സൂറിൻേറയും സീദോൻേറയും അടുത്തുള്ള ഭവനത്തിൽ ഇരിക്കുന്നു; അവിടെ മറഞ്ഞിരിപ്പാൻ തനിക്കു കഴിഞ്ഞില്ല എന്തുകൊണ്ടെന്നാൽ ക്നാനായക്കാരി സ്ത്രീ അവിടെ ചെന്നു നിലവിളിച്ചു. അവളുടെ ആവശ്യത്തെ തിരുമനസ്സുണർത്തിച്ചു. കർത്താവു് ഇന്നു് ഈ ഭവനത്തിൽ (ദേവാലയത്തിൽ) ഇരിക്കുന്നു. തൻെറ ഭക്തർ ചെല്ലുമ്പോൾ തനിക്കു മറഞ്ഞിരിക്കാൻ കഴിയുന്നതല്ല. നാം നമസ്കരിക്കുന്നു; ക്നാനായക്കാരി സ്ത്രീ പ്രാർത്ഥിക്കുന്നു. അവൾ തന്നേ വെളിപ്പെട്ടുത്തി. ഇപ്പോൾ താൻ നിങ്ങളുടെ ദൃഷ്ടിക്കു മറഞ്ഞിരിക്കുന്നു എന്നാലും താൻ വെളിപ്പെട്ടും. അപ്പോസ്തോലന്മാർ അപേക്ഷിച്ചാൽതന്നെയും താൻ മൗനമായിരുന്നേക്കാം. നമ്മേ പട്ടി എന്നു വിളിച്ചേക്കാം. നാം തൻെറ മുമ്പിൽ പട്ടികൾതന്നെ. നാം അതു സ്വീകരിക്കയും നമ്മുടെ ബലഹീനത മനസ്സിലാക്കയും വേണം. നാം നമ്മേത്തന്നെ അറിയുമ്പോൾ തനിക്കു നമ്മിൽ കരുണ തോന്നും.

യിസ്സഹാക്കു ജനിക്കും എന്നു പറഞ്ഞപ്പോൾ യിശ്മായേൽ നിൻെറ മുമ്പാകെ ജീവിക്കട്ടെ എന്നു് അബ്രഹാം പറഞ്ഞു. എങ്കിലും കർത്താവു് യിസ്സഹാക്കിനെ ദാനംചെയ്തു. ആകയാൽ നിരാശപ്പെടരുതു്. തിരുമേനീ! അടിയൻ പട്ടിയാണു് എന്നു സമ്മതിച്ചു വിനയപ്പെട്ടുക. മക്കളുടെ അപ്പത്തിനു നാം യോഗ്യതയുള്ളവരല്ലെങ്കിൽ മേശയിൽനിന്നു തൂകുന്നതിനു് അപേക്ഷിക്കണം. ക്നാനായക്കാരിയേപ്പോലെ നാം പ്രാർത്ഥിക്കണം.

ദൈവംതമ്പുരാൻ മൗനമായിരിക്കുമ്പോൾ ആരും അപേക്ഷിക്കാതെ ശുദ്ധിമാന്മാർ മദ്ധ്യസ്ഥത പറയുന്നതു നാം കാണുന്നു. സോദോമിനുവേണ്ടി, അവരുടെ അപേക്ഷ കൂടാതെതന്നെ അബ്രഹാം മദ്ധ്യസ്ഥത അപേക്ഷിക്കുന്നു.

# മലങ്കരസഭാവിശ്വാസം

അഥവാ

## ഞാനും മി. കെ. എൻ. ദാനിയേലും തമ്മിൽ നടത്തിയ എഴുത്തുകുത്തുകൾ—ഉപക്രമം.

(ചിത്രമെഴുത്തു് കെ. എം. വർഗ്ഗീസ്)

II

ക്രിസ്തുവിശ്വാസം സ്വീകരിച്ച ഈഴവർ തുടങ്ങിയുള്ള പണ്ടത്തെ അധഃകൃതർ നാട്ടാചാരവിഷയത്തിലും ജാത്യാചാരവിഷയത്തിലും പ്രതിലോമപരമായ സ്വാതന്ത്ര്യവും ഉൽക്കർഷവും സമത്വവും സമ്പാദിക്കുന്നതിന്നു് അധീശഗവർമ്മെണ്ടിന്റെ രാഷ്ട്രീയാനുകൂല്യത്തെയും പ്രേരണാശക്തിയേയും മിഷ്യണറി ധ്വരമാർ എത്ര വിപുലമായ തോതിൽ ഉപയോഗപ്പെടുത്തു

---

കൊത്തിനിയിലെ കല്ല്യാണവിരുന്നിൽ വീഞ്ഞു തീൎന്നുപോയപ്പോൾ അവർ ആവശ്യപ്പെടാതെ തന്നെ മാതാവു കർത്താവിനോടു് അവൎക്കുവേണ്ടി അപേക്ഷിക്കുന്നു. ക്നാനായക്കാരിയുടെ നിലവിളിയും യാചനയും കേട്ടപ്പോൾ അവളുടെ സങ്കടനിവൃത്തി വരുത്തി പറിച്ചുവിടുവാൻ ശിഷ്യന്മാർ അപേക്ഷിക്കുന്നു. അവരുടെ അപേക്ഷയാണു ക്നാനായക്കാരിക്കു കർത്താവുമായി സംസാരിക്കാൻ സൗകര്യമുണ്ടാക്കിക്കൊടുത്തതു്. "കർത്താവേ! നമ്മുടെ മുമ്പാകെ കരയുന്ന ഇവളെ പറിച്ചുവിടണമേ!" എന്നു് അവർ അപേക്ഷിക്കുന്നു. "ഞാൻ ഇസ്രായേലിൽ കാണാതെപോയ ആടുകളുടെ അടുക്കലേക്കത്രെ അയയ്ക്കപ്പെട്ടിരിക്കുന്നതു്. മക്കളുടെ അപ്പം പട്ടികൾക്കു കൊടുക്കയില്ല" എന്നു താൻ കല്പിച്ചു. അപ്പോൾ അവൾക്കു് അവസരം കിട്ടി. തമ്പുരാനേ കല്പിച്ചതു ശരിയാണു്. ഞാൻ പട്ടിയാണു് എന്നു് അവൾ സമ്മതിക്കയും പട്ടിയുടെ അവകാശത്തിനുവേണ്ടി അവൾ വിശ്വാസപൂർവ്വം യാചിക്കയും ചെയ്യുന്നു. താൻ യിസ്രായേലിൽകൂടെയും ഇത്ര വലിയ വിശ്വാസം കണ്ടിട്ടില്ല എന്നു പറഞ്ഞുകൊണ്ടു് അവളുടെ അപേക്ഷയെ സാധിച്ചുകൊടുക്കുന്നു. പരിശുദ്ധന്മാർ നമുക്കുവേണ്ടി, നാം ആവശ്യപ്പെടാതെതന്നെ അപേക്ഷിക്കുന്നു. അവർ മാത്രം അപേക്ഷിച്ചാൽ പോരാ. അവർ നമുക്കുവേണ്ടി അപേക്ഷിക്കുമ്പോൾ നമുക്കു കർത്താവിനോടു നമ്മുടെ ആവശ്യം അറിയിക്കുന്നതിനു സൗകര്യം കിട്ടും. ആ അവസരത്തിൽ നാം അവിടെ ചാടി വീഴണം. മഹാപാപി എന്നു സമ്മതിക്കണം. അപ്പോൾ ഇരട്ടിയായ അനുഗ്രഹം നമുക്കു സിദ്ധിക്കും. മോഹം, ദ്വേഷം, അസൂയ മുതലായ ആത്മാവു നമ്മിൽനിന്നു വിട്ടുപോകണമെങ്കിൽ നാം നമ്മുടെ നിസ്സാരത്വം മനസ്സിലാക്കണം. മുടങ്ങാതെ പ്രാൎത്ഥിക്കണം. സത്യമായി വിശ്വസിക്കണം. പരിശുദ്ധന്മാരുടെ മദ്ധ്യസ്ഥതയിൽ അഭയം പ്രാപിക്കണം. അങ്ങിനെ കിട്ടുന്ന സൗകര്യത്തിൽ കർത്താവിനെ ഉണർത്തിക്കണം. അപ്പോൾ കർത്താവു തന്റെ കരുണയുടെ വാതിൽ നമുക്കു തുറന്നുതരികയും നമ്മിൽ സന്തോഷിക്കയും ചെയ്യും. ക്നാനായക്കാരിയോടു് ഉത്തരമരുളിയ കർത്താവു നിങ്ങളോടും ഉത്തരമരുളിച്ചെയ്തു നിങ്ങളെ എല്ലാവരേയും അനുഗ്രഹിക്കുമാറാകട്ടെ—ആമ്മീൻ.

കയും തചരിപ്പിക്കയും ചെയ്യവെന്ന മേൽച്ചേ ത്സംഭവവിവരണം ഉച്ചൈസ്തരം ഘോഷിക്ക മ്പോൾ ആ വക രാഷ്ട്രീയ പിൻബലത്തി ൻെറ കണികപോലും ഇല്ലാത്ത സുറിയാനിക്രി സ്ത്യാനികൾ രാജ്യപട്ടങ്ങൾക്കമെന്തായ നില യിൽ വത്തിച്ചുകൊണ്ട സുവിശേഷവേല ചെ യ്യാഞ്ഞതിന്ന മിഷ്യണറിമാർതന്നെ അവരെ അവഹേളിക്കുന്നതിൽ എത്രകണ്ട സത്യവും ആത്മാർത്ഥതയുമുണ്ടെന്ന് ആക്കതന്നെയും മ നസ്സിലാക്കാവുന്നതാണ്. സവർണ്ണഹിന്ദുക്ക ളെയും അതിൽ താഴെയുള്ള ഹിന്ദുക്കളെയും സംബന്ധിച്ചെടത്തോളം ക്രൈസ്തവരുടെ സുവി ശേഷവേല പരാജയമടയത്തക്കവണ്ണം മതപ രിവത്തനംമൂലം കുടുംബസ്വത്തിന്മേലുള്ള അവ കാശം നഷ്ടപ്പെടുന്നതാണെന്നുള്ള നിയമം ഇ ന്നും ഇവിടെ ഊർജ്ജിതത്തിൽ ഇരിക്കുന്നതേ ഉള്ളൂ. ക്രിസ്തുമതം സ്വീകരിക്കുന്ന ഈഴവർ തുടങ്ങിയവരെ സംബന്ധിച്ചായാലും, 1858-ൽ നടന്നതായ തെക്കൻ തിരുവിതാംകൂറിലെ ക്രി സ്ത്യൻ ചാന്നാർ സ്ത്രീകളുടെ മാർവ്വ് മറയ്ക്കൽ സംബന്ധിച്ച മേൽമുണ്ട് ലഹളയെപ്പററി ആ യാലും, അധീശഗവർമ്മെണ്ടായ ബ്രിട്ടൻെറ പൂർണ്ണമായ അഭാവത്തിൽ സുറിയാനിക്രിസ്ത്യാ നികൾക്ക കഴിയാതിരുന്ന യാതൊന്നുംതന്നെ മിഷ്യണറിധചരമാക്കും ഇവിടെ സാധ്യമല്ലായി രുന്നുവെന്ന ചിന്താശക്തിയുള്ള ഏതൊരാൾ ക്കും ക്ഷണനേന ബോധപ്പെടുന്നതാണ്. സ്ഥി തിഗതികൾ ഈവിധമിരുന്നിട്ടും സുവിശേഷ വേലയിലുള്ള സുറിയാനിക്കാരുടെ പരാധീനത സുറിയാനിസഭയുടെ മാലിന്യത്തിൻെറയും അ ന്ധതയുടെയും മൂഢതയുടെയും ഒരു മികച്ച ല ക്ഷ്യമായി മിഷ്യണറിമാരും അബ്രഹാം മ ൽപ്പാനും ദിക്കെങ്ങും ഘോഷിച്ചു. സുറിയാ നിക്കാരുടെ പെരുന്നാളാഘോഷങ്ങളും കലാപ്ര കടനങ്ങളും സഭയുടെ വിശ്വാസാചാരങ്ങളുടെ മ്ലേച്ഛതയ്ക്ക് ഉദാഹരണമായി അവർ ചൂണ്ടി ക്കാണിച്ചു. അക്കാലത്ത് ഇന്നത്തെപ്പോലെ കമ്പോളങ്ങളോ, ടൗണുകളോ, പള്ളിക്കൂടങ്ങ ളോ, കോളേജുകളോ, തീയേററുകളോ എങ്ങും തന്നെ ഉണ്ടായിരുന്നില്ല. എഴുത്തു പഠിക്കുന്ന തിനായാലും കലാപ്രകടനങ്ങൾക്കായാലും മററു പൊതുക്കാര്യങ്ങൾക്കായിരുന്നാലും എല്ലാററി ന്നുംകൂടെ പള്ളിയും പള്ളിപ്പറമ്പും മാത്രമേ ആകെക്കൂടി ഉണ്ടായിരുന്നുള്ളൂ. ഇന്നാവട്ടെ ഈവക കാര്യങ്ങൾക്കായി മററ് എത്രയോ പൊതുസ്ഥാപനങ്ങളും പൊതുസ്ഥലങ്ങളും ഉ പയോഗത്തിലിരിക്കുന്നു. ജീവിതാവശ്യങ്ങൾ ക്ക വേണ്ടതായ സാധനസാമഗ്രികൾ ആണ്ടി ലൊരിക്കൽ പള്ളിപ്പെരുന്നാൾ സംബന്ധിച്ചു "ചിന്തിക്കാർ" ആലപ്പുഴനിന്നും കൊച്ചിയിൽ നിന്നും ഒന്നൊന്നരമാസത്തെ കച്ചവടത്തിന്നാ യി പള്ളിപ്പറമ്പുകളിൽ കൊണ്ടുവരുമ്പോൾ മാ ത്രമേ സാധാരണ ജനങ്ങൾക്ക വാങ്ങുവാൻ സൗ കര്യമുണ്ടായിരുന്നുള്ളൂ. വിശേഷവസ്ത്രങ്ങൾ ലോഹപാത്രങ്ങൾ മററു വിശേഷസാധനങ്ങൾ എന്നിവയൊക്കെ സുലഭമായി വാങ്ങുന്നതിന്ന ഗ്രാമീണജനങ്ങൾക്ക മററു സ്ഥാനങ്ങളെ സമീ പിക്കുവാൻ അക്കാലത്ത് ഇതരമാർഗ്ഗങ്ങളുണ്ടാ യിരുന്നില്ല. പെരുന്നാൾ സംബന്ധിച്ചു പ ള്ളിപ്പറമ്പുകളിൽ നടത്തിവന്നിരുന്ന വാദ്യ ഘോഷങ്ങൾ, വാളേർ, ഞാണിൽ ദണ്ഡിപ്പ്, യാക്കോബ്യനാടകം, മാർഗ്ഗംകളി, ഗീവർഗ്ഗീസ് സഹദായുടെ മരക്കുതിരയെടുപ്പ് എന്നിത്യാദി കലാപ്രകടനങ്ങൾക്കും മററു രംഗങ്ങൾ വേറെ ഉണ്ടായിരുന്നില്ല. പള്ളികളിലായിരുന്നാലും ക്ഷേത്രങ്ങളിലായിരുന്നാലും ജാതീയമായ ഉത്സ വങ്ങൾക്കും കലാപ്രകടനങ്ങൾക്കും ദേവാലയ പരിസരങ്ങളൊഴിച്ചു മററു സ്ഥാനങ്ങളെക്കുറി ച്ചു ചിന്തിക്കുന്നതിന്നുതന്നെയും അക്കാലത്തെ ജനങ്ങൾക്ക കഴിവുണ്ടായിരുന്നില്ല. എന്നാൽ മിഷ്യണറിമാരാവട്ടെ, പള്ളിപ്പറമ്പുകളിലെ ഈവക ഉത്സവച്ചടങ്ങുകളും കലാപ്രകടനങ്ങ ളുമൊക്കെ അതിനിഷിദ്ധവും പൈശാചികവു മാണെന്നുതന്നെ അഭിപ്രായം പരത്തി. മതമെ ന്നാൽ എന്താണെന്നും സാമുദായികജീവിത ത്തിൽ കലയ്ക്കുള്ള സ്ഥാനമെന്താണെന്നും വ്യാവ

ത്തിച്ചറിവാൻ കഴിയാതിരുന്ന അബ്രഹാംമ ല്പാൻ വെള്ളക്കാരൻ പറയുന്നതെല്ലാം വേദോക്തതുല്യമായും കൊണ്ടാടി. എന്തിനധികം പറയുന്നു. സുവിശേഷപ്രചരണത്തിലുള്ള അബ്രഹാംമല്പാന്റെ നിഷ്കപടമായ താല്പര്യത്തിന്റെയും, വിശുദ്ധമായ ഒരു ക്രൈസ്തവജീവിതം നയിപ്പാനുള്ള അദ്ദേഹത്തിന്റെ അഭിവാഞ്ഛയുടെയും മറപററി വെള്ളക്കാരായ മിഷ്യണറി ധരമാർ അവരുടെ സ്വാർത്ഥോദ്ദേശങ്ങൾക്കുവേണ്ടി മല്പാന്റെ ഹൃദയത്തെ ചൂഷണംചെയ്തു. സുറിയാനിസഭയുടെ ഉപദേശാചാരങ്ങളിൽ പ്രാമുഖ്യമായ പലതും റോമ്മാസഭയിൽനിന്നു് ഒഴുകി അടിഞ്ഞവയാണെന്നു് മിഷ്യണറിമാർ അദ്ദേഹത്തെ ദൃഢമായി വിശ്വസിപ്പിച്ചു. വിദ്യാപ്രചാരത്തിന്റെയും കാലോചിതമായ പരിഷ്ക്കാരത്തിന്റെയും വെളിച്ചത്തിൽ സ്വയം അസ്തപ്രായമായിത്തീരുമെന്നു ന്യായമായി വിശ്വസിക്കാവുന്നവയുംവ്യക്തിഗതമായും പ്രാദേശികമായും അവിടവിടെ ചിലർ ആചരിച്ചിരുന്നവയുമായ ചില വികൃതനടപടികളും മററു ചില മൂഢസങ്കൽപ്പങ്ങളുമെല്ലാം സുറിയാനിസഭയുടെ മാലിന്യങ്ങളായി കണക്കാക്കുവാൻ വെള്ളക്കാരായ മിഷ്യണറിമാർ അദ്ദേഹത്തിന്റെമേൽ തികച്ചും സ്വാധീനശക്തി ചെലുത്തി. ആ ചക മൂഢസങ്കൽപ്പങ്ങളും ആചാരദൂഷ്യങ്ങളും സുറിയാനിസഭയുടെ അതിവിശിഷ്ടമായ വേദശാസ്ത്രസംഹിതയുടെ മാറ്റ്ഭ്രംശത്തിനു് ഉദാഹരണമായി വ്യാഖ്യാനിക്കപ്പെട്ടു. യൂറോപ്യൻ മിഷ്യണറിമാരുടെ മതസാഹിത്യവും വിശ്വാസനടപടികളുമെല്ലാം അതിവിശിഷ്ടവും അക്ഷരംപ്രതി വേദാനുസൃതവുമാണെന്ന് അവരുടെ വിദ്യാഭ്യാസോൽക്കർഷത്തിലും ഉയന്ന നാഗരീകതയിലും മല്പാനച്ചൻ കണ്ണുമടച്ചു വിശ്വസിച്ചു. അങ്ങനെ പാശ്ചാത്യമിഷ്യണറിമാരുടെ ഇച്ഛാനുവത്തി എന്ന നിലയിൽ സുറിയാനിസഭയുടെ വിശ്വാസാചാരസാഹിത്യത്തിന്റെയും വേദശാസ്ത്രസംഹിതയുടെയും നേരെ സ്വന്തം അപാണ്ഡിത്യത്തിന്റെയും ഹ്രസ്വവീക്ഷണത്തിന്റെയും സർവബലഹീനതയോടുംകൂടെ അദ്ദേഹം അവജ്ഞാപൂർവം കാൽ ഉയത്തി.

സി.എം.എസ്.മിഷ്യണറിമാർ എത്രതന്നെ ഉത്തമന്മാരും ഈശ്വരഭക്തന്മാരും ത്യാഗശീലന്മാരുമായിരുന്നാലും അവർ ഇന്ത്യയുടെ ഈ തെക്കേ കോണിൽ കിടക്കുന്ന ഈ പുരാതനമായ ക്രിസ്തീയസഭയെ കാൻറർബറി ആർച്ചുബിഷോപ്പിന്റെ കീഴിലുള്ള ഒരു പ്രൊട്ടസ്റ്റൻറുസഭയായി രൂപാന്തരപ്പെടുത്തുവാൻ വിദൂരലക്ഷ്യം വെച്ചിരുന്നുവെന്നുള്ള യാഥാർത്ഥ്യം യാതൊരു വിധത്തിലും നിഷേധിച്ചുകൂടുന്നതല്ല. പക്ഷെ ലളിതബുദ്ധിയും ശുഭാപ്തിവിശ്വാസിയും ശുദ്ധാത്മാവുമായ അബ്രഹാം മല്പാനു മിഷ്യണറിമാരെക്കുറിച്ചുള്ള ആദരാന്ധതയിൽ ഈ വസ്തുത ദർശിപ്പാൻ കഴിയാതെ പോയി. കേരളഭൂമിയിൽ ആദ്യമായി കാൽ ചവുട്ടി അധികാരം ഉറപ്പിച്ച റോമൻകത്തോലിക്കരായ പോർത്തുഗീസുകാരുടെയും, അവരെ തോൽപ്പിച്ചു മലയാളത്തു് ആധിപത്യം സ്ഥാപിച്ച പ്രൊട്ടസ്റ്റൻറുകാരായ ഡച്ചുകാരുടെയും, അവരെയും തുരത്തി ഈ തീരത്തു് അധീശത്വം ഉറപ്പിച്ച പ്രൊട്ടസ്റ്റൻറുകാരായ ഇംഗ്ലീഷുകാരുടെയും, ബഹുമുഖങ്ങളായ രാഷ്ട്രീയലക്ഷ്യങ്ങളിൽ, ഈ രാജ്യത്തു കണ്ടുമുട്ടുവാൻ ഭാഗ്യമുണ്ടായ പുരാതനമായ സിറിയൻ ക്രിസ്ത്യൻ ദേവാലയങ്ങളെയും സുറിയാനിസഭയെയും ഏതുവിധവും, താന്താങ്ങൾ ഉൾപ്പെട്ടു നിൽക്കുന്ന സഭാവലയത്തിൽ ലയിപ്പിക്കണമെന്നുള്ള അത്യന്തം തീഷ്ണമായ ഒരു സ്വാർത്ഥപ്രതിപത്തികൂടി നിഗ്ഗ്രഹനം ചെയ്തിരുന്നുവെന്നു സ്പഷ്ടംതന്നെ. പാശ്ചാത്യരായ ഈ മൂന്നു സമരവർഗ്ഗങ്ങളും താന്താങ്ങളുടെ ആധിപത്യം മലയാളഭൂമിയിൽ നിർബാധം തുടരുന്നതിലേക്കു വണിക്കുകളും ആയോധനപടുക്കളും ഉന്നംതെററാതെ വെടിവയ്ക്കുവാൻ അതിചതുരന്മാരുമായ സുറിയാനി ക്രിസ്ത്യാനികളുടെ സഹകരണവും വേഴ്ചയും അത്യന്തം പ്രയോജനകരമായ ഒന്നായിരിക്കുമെന്നും

# പത്രാധിപക്കുറിപ്പുകൾ

## കാതോലിക്കാദിനം.

ഇൻഡ്യയ്ക്കു് ആഗസ്റ്റ് 15 ഏതുപ്രകാരം പ്രാധാന്യം ആർജ്ജിക്കുന്നുവോ, അതുപോലെയുള്ള പ്രാധാന്യമാണു കാതോലിക്കാദിനം മലങ്കരസഭയ്ക്കു പ്രദാനം ചെയ്യുന്നതു്. ഇൻഡ്യയുടെ സ്വാതന്ത്ര്യം ബ്രിട്ടീഷ്ബന്ധത്തെ സുദൃഢമാക്കിയതല്ലാതെ അതിനെ അശേഷം ശുഷ്കിപ്പിച്ചില്ല എന്നുള്ളതു പലർക്കും ആശ്ചര്യകരമായ ഒരു പരമാർത്ഥം മാത്രമാണു്. കാക്കയെ ആട്ടി ഓടിക്കുന്നതുപോലെ ഇംഗ്ലീഷ് കാരെ ആട്ടി ഓടിക്കാൻ ഉത്സുകരായിരുന്ന ഇൻഡ്യാക്കാർ, സ്വാതന്ത്ര്യലബ്ധിക്കുശേഷം ഒരു ഇംഗ്ലീഷുകാരനെ ഇൻഡ്യയിലെ ഒന്നാമത്തെ ഗവർണ്ണർ ജനറലാക്കിയെന്നുള്ളതു് ആശ്ചര്യകരമായ സംഗതിയല്ലേ? അതുപോലെ മലങ്കരസഭയുടെ സ്വാതന്ത്ര്യം ഒരൊത്തുതീർപ്പിൽ പര്യവസാനിച്ചാൽ ശീമക്കാരോടുള്ള നമ്മുടെ ഭക്തിവാത്സല്യങ്ങൾ ശതഗുണീഭവിക്കയല്ലാതെ അധഃപതിക്കയില്ലെന്നുള്ളതു സൂക്ഷ്മനിരീക്ഷണപടുക്കൾ ഏവരും സശ്ശിരഃകമ്പം സമ്മതിക്കുമെന്നുള്ളതിനു രണ്ടുപക്ഷമില്ല. മലങ്കരസുറിയാനിക്കാരുടെ പാരമ്പര്യഗതമായ സ്വാതന്ത്ര്യബുദ്ധി ഒന്നുമാത്രമാണു സഭയുടെ സമാധാനത്തെ ഇത്ര വിദൂരമാക്കിത്തീർക്കുന്നതു്.

കാതോലിക്കാദിനം വെറും ആർഭാടനത്തിനും കക്ഷിവിദ്വേഷത്തിനുമുള്ള ഒരവസരമല്ല, അതു നോമ്പിൽവെച്ചിരിക്കുന്നതുതന്നെ സ്വയപരിശോധനയ്ക്കും വ്യക്തിപരമായും സമൂഹമായുമുള്ള അനുതാപത്തിനും ദീർഘകാലമായി നമ്മിൽ അടിയുറച്ചുകിടക്കുന്ന ആത്മീയമാന്ദ്യത്തെ നീക്കി നമ്മെ ആത്മീയപ്രബുദ്ധതയുള്ളവരാക്കുന്നതിനുമാണു്. ആത്മീയപ്രവർത്തനങ്ങൾക്കും പണമാവശ്യമാണു്. ആയതിലേക്കു് ഒരു നിധിപ്പിരിവും നാം ആ ദിവസം നടത്തുന്നുവെന്നുള്ളതു യഥാർത്ഥമാണു്. എന്നാൽ നമ്മുടെ ആത്മീയചൈതന്യരാഹിത്യംകൊണ്ടു് ആ പിരിവിനുതന്നെ വേണ്ട പുരോഗതി ഉണ്ടായിട്ടില്ല. കാററും കോളുംകൊണ്ടു സഭാകപ്പൽ ഉടയുന്ന അവസരത്തിലും നാം യോനായെപ്പോലെ കപ്പലിന്റെ അടിത്തട്ടിൽ ഉറങ്ങുന്നവരായി കാണപ്പെടാതെ ഉണർന്നു കർത്തവ്യ

---

കരുതിയിരുന്നു. ഈ വേഴ്ചയെ മതവിശ്വാസാചാരപരമായ ഒരു ഐക്യബന്ധംമൂലം കൂടുതൽ ദൃഢതരവും സുസ്ഥിരവുമാക്കിത്തീർക്കാമെന്നും അവർ വിശ്വസിച്ചു. പക്ഷെ പോർത്തുഗീസുകാരുടെയും ഡച്ചുകാരുടെയും നയവൈകല്യം മൂലം അവരുടെ ഉദ്ദേശം വിഫലമായി കലാശിച്ചു. എന്നാൽ രാജ്യതന്ത്രവിദഗ്ദ്ധന്മാരും നയപ്രയോഗചതുരന്മാരുമായ ഇംഗ്ലീഷുജാതിയാവട്ടെ ഈ ഉദ്ദേശത്തിന്റെ സാദ്ധ്യതയ്ക്കായി ഏററവും നയകൗശല്യത്തോടുകൂടി തയ്യാർചെയ്യപ്പെട്ടതും ഗഹനതരവുമായ ഒരു ആസൂത്രണത്തോടുകൂടിയായിരുന്നു സുറിയാനിസഭയെ സമീപിച്ചതു്. സുറിയാനിസഭയെ രാഷ്ട്രീയമായും സാമുദായികമായും പുഷ്ടിപ്പെടുത്തി പുലർത്തിയശേഷം അതിനെ വേദനിപ്പിക്കാതെ വിഴുങ്ങത്തക്ക ഒരു കാര്യപരിപാടിയായിരുന്നു അവർ നിർമ്മിച്ചിരുന്നതും. ഈസ്റ്റിൻഡ്യാക്കമ്പനിയുടെ ആധിപത്യം ദക്ഷിണേന്ത്യയിൽ സ്ഥിരപ്പെട്ടതോടെ ഇംഗ്ലീഷുകാർ സുറിയാനിസഭയെപ്പററി അന്വേഷിപ്പാനായി ഡോക്ടർ കേർ എന്നൊരു യൂറോപ്യനെ തിരുവിതാംകൂറിലേക്കയച്ചു. അദ്ദേഹത്തിന്റെ റിപ്പോർട്ടുകൊണ്ടും മററുവിധത്തിലും സുറിയാനിക്കാർ മര്യാദക്കാരും ശാന്തശീലന്മാരുമാണെന്നും റോമാക്കാരിൽ നിന്നും മററും നിരന്തരപീഡ അനുഭവിക്കുകനിമിത്തം അവർ വളരെ ദയനീയ സ്ഥിതിയിൽ കഴിച്ചുകൂട്ടുകയാണെന്നും ഇംഗ്ലീഷുകാർ ഗ്രഹിച്ചു. ഡാക്ടർ കേറിനെ തുടർന്നു്, അന്നത്തെ ഗവർണ്ണർ ജനറലായിരുന്ന മാർക്വിസ് ഓഫ് വെല്ലസ്ലിയുടെ നിയോഗാനുസരണം 1806-ൽ ഡാക്ടർ ക്ലൗഡിയൂസ് ബുക്കാനാൻ എന്നൊരു ഇംഗ്ലീഷ്വൈദികൻ കേരളത്തിലെത്തി.

(തുടരും)

ബോധമില്ലവരായി സഭയുടെ ആവശ്യങ്ങൾക്ക കൊടുക്കണം.

യുദ്ധവും കലഹങ്ങളും ലോകത്തിൽ എല്ലായിടവും കാണുന്നുണ്ടെങ്കിലും ആത്മീയചൈതന്യവും നാം കാണുന്നുണ്ടു്. ഇംഗ്ലണ്ടിൽ ഭീമമായ ഒരു ക്രൈസ്തവപ്രസ്ഥാനം നിലവിലിരിക്കുന്നു. ആംസ്റ്റർഡാംസഭകളെ മാടിവിളിക്കുന്നു. ഇംഗ്ലണ്ടിലെ റോമൻകത്തോലിക്കസഭ ഒരു കത്തോലിക്ക പുനരുദ്ധാരണത്തിനുവേണ്ടി ആവേശംകൊള്ളുന്നു. ലോകത്തിലെ റോമൻകത്തോലിക്കസഭ ആകമാനം നോക്കിയാൽ 5 ശതമാനമേ സഭയോടു വിശ്വസ്ഥമായി പെരുമാറുന്നവരുള്ളു. എന്നാൽ ഇംഗ്ലണ്ടിൽ അവരുടെ ശതമാനം 11 ഉണ്ടെന്നാണ കണക്കുകൊണ്ടു കാണുന്നതു്. ഈ അനാസ്ഥയ്ക്കു് ഒരു പോംവഴിയായിട്ടു് ഇംഗ്ലണ്ടിനെ ആകമാനം സ്പർശിക്കുന്ന ഒരു പ്രവർത്തനമായിട്ടാണവർ അതിനെ ഉദ്ദേശിച്ചിരിക്കുന്നതു്. നമുക്കും ഉണർന്നു പ്രവർത്തിക്കാം. അടുത്ത കാതോലിക്കാദിനം മലങ്കരസഭയിൽ നമുക്കത്യാവശ്യമായ ഒരാത്മീയചൈതന്യത്തിന്റെ പ്രാരംഭമിടട്ടെ.

## ക്രൈസ്തവസേവനത്തിന്റെ മാനദണ്ഡം.

സുറിയാനിക്കാർ മതപ്രസക്തിയിൽ അദ്വിതീയരാണു്. ഓരോ സുറിയാനിക്കാരനും ഓരോ വേദശാസ്ത്രജ്ഞനാണു്. പാശ്ചാത്യരെ അപേക്ഷിച്ചു മലങ്കര സുറിയാനിക്കാർ വേദജ്ഞാനത്തിൽ വളരെ മികച്ചു നിൽക്കുകയാണെന്നു പാശ്ചാത്യപര്യടനം നടത്തിയിട്ടുള്ളവർ മുക്തകണ്ഠം സമ്മതിക്കുന്നതാണു്. ക്രിസ്തുവിന്റെയും തന്റെ മാതാവായ കന്യകമറിയാമിന്റെയും പേരുപോലും കേട്ടിട്ടില്ലാത്തവർ അവിടെ കുറവല്ല. വേദപുസ്തകം കണ്ടാൽ തിരിച്ചറിയാൻ പാടില്ലാത്തവരുമുണ്ടു്. എന്നാൽ സുറിയാനിക്കാരന്റെ വേദജ്ഞാനം തർക്കത്തിനും ആർഭാടത്തിനുമാണു് അവൻ അധികം ഉപയോഗിക്കുന്നതു്. ഇവിടത്തെപ്പോലെ പ്രസംഗയോഗങ്ങളും ആൾക്കൂട്ടങ്ങളും ഉള്ള സ്ഥലങ്ങൾ ഭൂമുഖത്തു വേറെ ഉണ്ടെന്നു തോന്നുന്നില്ല.

ഇതിന്റെ ആകമാനഫലമെന്താണു്? സുറിയാനിക്കാരന്റെ വേദജ്ഞാനം അവന്റെ ആത്മീയജീവിതത്തിന്റെയും തൽഫലമായി ഉണ്ടാകേണ്ട സൽപ്രവൃത്തികളുടെയും മാററു കൂട്ടുന്നുണ്ടോ?

സുറിയാനിക്കാരൻ സേവനത്തെപ്പററി ഹൃദയാവർജ്ജകമായവിധത്തിൽ പ്രസംഗിക്കും. ഇതരന്മാർ സേവനമനുഷ്ഠിക്കാത്തതിൽ അവരെ കുററംപറയാം. സ്വകാര്യസാദ്ധ്യത്തിനു് അവൻ കരയും കടലും ചുററിനടക്കും. കാര്യസാദ്ധ്യമില്ലാത്ത സംഗതിക്കു കർത്താവിന്റെ കാലത്തെ തഴമ്പിച്ച യഹൂദന്മാരെപ്പോലെ അവൻ അണിവിരൽപോലും പൊക്കുകയുമില്ല.

ഈയിടെ മദ്രാസിലെ സെൻറ് ക്രിസ്റ്റഫർ കോളേജിന്റെ ജൂബിലി ആഘോഷിച്ച അവസരത്തിൽ മദ്രാസ് ബിഷോപ്പ് ക്രിസ്തീയസേവനത്തെപ്പററി ഹൃദയസ്പൃക്കമായ ഒരു പ്രസംഗം ചെയ്തു. ക്രിസ്തീയസേവനമനുഷ്ഠിക്കുന്നവർ പണലാഭത്തിനൊ, സ്ഥാനമാനത്തിനൊ വേണ്ടി പ്രവർത്തിക്കരുതു്. എന്നാൽ നിസ്വാർത്ഥമായ ശുശ്രൂഷ ആയിരിക്കണം അവരുടെ ലാക്കു്. ക്രൈസ്തവവ്യക്തികളെന്നുമാത്രമല്ല, സ്ഥാപനങ്ങളും ഈ ആദർശത്തെ മുൻനിർത്തി പ്രവർത്തിക്കേണ്ടതാണു്. അതുകൊണ്ടുമാത്രമെ നവീന ഭാരതത്തിൽ ക്രൈസ്തവധർമ്മം വേണ്ടതുപോലെ പുഷ്ടിപ്പെടുകയുള്ളു.

## കൺവെൻഷനിൽ സംബന്ധിക്കുന്നവർക്കു്.

ഇപ്പോൾ നാട്ടിൽ കൺവെൻഷന്റെ കാലമാണല്ലൊ. കൺവെൻഷൻ മനുഷ്യന്റെ ആത്മീയജീവിതത്തെ പുഷ്ടിപ്പെടുത്തുന്നുവെന്നുപറയുവാൻ നിവൃത്തിയില്ല. ആത്മീയചുമതലകൾ വേണ്ടതുപോലെ നിർവ്വഹിക്കാതിരിക്കുന്നതിനുള്ള ഒരു മറയായിട്ടതിനെ വിചാരിക്കാവുന്നതാണു്. താണതോതിലുള്ള ഒരു ആത്മീയ സംതൃപ്തി ഇതാളുകൾക്കുപ്രദാനം ചെയ്യുന്നുണ്ടു്. അതു് ഗുണത്തേക്കാൾ അധികം ദോഷമാണു് ചെയ്യുന്നതു്.

ഇംഗ്ലണ്ടിലെ കെസ്വിക്കു് കൺവെൻഷനാണെന്നുതോന്നുന്നു നമ്മുടെ നാട്ടിലെ കൺ

വെൻഷനു വഴിതെളിച്ചതു്. അവിടുത്തെ വലിയകൂട്ടം അയ്യായിരമാണു്. ഇവിടത്തെ അൻപതിനായിരത്തെപ്പററി എന്താണു പറയേണ്ടതു്? കെസ്വിക്കു് കൺവെൻഷൻെറ ക്രമീകരണങ്ങൾ അതിൻെറ ഉപയോഗത്തെ വർദ്ധിപ്പിക്കുന്നുണ്ടു്. അതിൽ സംബന്ധിക്കുന്നവർ അനുഷ്ഠിക്കേണ്ട നിർദ്ദേശങ്ങൾ താഴെപ്പറയുന്നവയാണു്. നാമും അവയെ അനുഷ്ഠിച്ചാൽ നമ്മുടെ പ്രസംഗയോഗങ്ങൾ കൂടുതൽ ഫലപ്രദമായിത്തീരും.

1. നമുക്കു് സ്വന്തമായ ആത്മീയനൽവരം കിട്ടുമെന്നുള്ള വിശ്വാസത്തോടുകൂടെ കാത്തിരിപ്പോടെ കൺവെൻഷനിൽ വരണം.

2. നമുക്കെത്രതന്നെ ഇഷ്ടമില്ലാത്തതായാലും ദൈവത്തിൻെറ വചനത്തിൽ നിന്നും നാം കേൾക്കുന്ന പാഠത്തെ പഠിപ്പാൻ തയ്യാറാകണം.

3. നമുക്കറിയാവുന്ന നമ്മുടെ എല്ലാ തിന്മകളെയും വർജ്ജിക്കണം.

4. വേദപുസ്തകമൊഴിച്ചു വേറൊന്നും കൺവെൻഷൻ ദിവസങ്ങളിൽ വായിക്കരുതു്.

5. നമ്മുടെ ശ്രദ്ധയെ അന്യകാര്യങ്ങളിലേക്കു ആകർഷിക്കുന്ന സംഭാഷണങ്ങളിൽ ഏർപ്പെടരുതു്; വാക്തർക്കങ്ങൾക്കിടയാകരുതു്.

6 സൌമ്യമായ വേഷമേ ധരിക്കാവു. മിതമായ ഭക്ഷണംമാത്രം കഴിക്കണം.

## റോമ്മാസഭയിലെ ഐക്യപ്രസ്ഥാനം.

കഴിഞ്ഞ ലോകമഹായുദ്ധത്തോടുകൂടെ ദൂരവ്യാപകത്വമുള്ള നവജീവപ്രസ്ഥാനം റോമ്മാസഭയിൽ ആരംഭിച്ചിരിക്കുന്നു. ഇതിനു പരസ്യാരാധനാപ്രസ്ഥാനം എന്നാണു് നാമകരണം ചെയ്യപ്പെട്ടിരിക്കുന്നതു്. ഫ്രാൻസാണതിൻെറ സജീവകേന്ദ്രം. പരസ്യാരാധനയിൽ ജനങ്ങൾക്കുടെ സജീവമായ ഒരു പങ്കു വഹിക്കണമെന്നുള്ളതാണതിൻെറ ഒരു പ്രധാന ഉദ്ദേശം. ഈ ഉദ്ദേശത്തോടുകൂടെ ആരാധനാസമയങ്ങളിലെ വേദവായന ഫ്രഞ്ചുഭാഷയിൽ ആക്കിയിരിക്കുന്നു. കർബ്ബാനചൊല്ലുന്ന അവസരങ്ങളിൽ അത്മേനികളും കർബ്ബാന അനുഭവിക്കണമെന്നുള്ളതു് വേറൊരുദ്ദേശമാണു്. ചില പൊതുയോഗങ്ങൾ, തീർത്ഥാടനങ്ങൾ, വെളിംപ്രദേശത്തുള്ള കർബ്ബാനാനുഷ്ഠാനങ്ങൾ മുതലായവയും ഇതിൻെറ ആഭിമുഖ്യത്തിൽ നടത്തപ്പെടുന്നുണ്ടു്. ഈ പ്രസ്ഥാനം പെട്ടന്നാവിർഭവിച്ചതല്ല. ദീർഘകാലമായി നിലവിലിരിക്കുന്ന കാതോലിക്കാപ്രവർത്തനം (Catholic Auction) എന്നു പറയപ്പെടുന്ന ഒരു പ്രസ്ഥാനത്തിൻെറ ചില പ്രത്യക്ഷ പ്രകടനങ്ങൾ മാത്രമാണു് മേലുദ്ധരിച്ചവ.

ഫ്രാൻസിലെ ഒരു പ്രധാന കത്തോലിക്കാ സർവ്വകലാശാലയായ ലിൽ സർവ്വകലാശാലയുടെ ആഭിമുഖ്യത്തിൽ ഈ ലിറേറർജിക്കൽ മൂവ്മെൻറിൻെറ സജീവമായ ചില പ്രവർത്തനങ്ങൾ നടന്നുവരുന്നു. അടുത്തകാലത്തു സഭകൾതമ്മിലുള്ള പുനരൈക്യത്തിനുവേണ്ടി, റോമൻകത്തോലിക്കർ, ഓർത്തഡോക്സുകാർ, പ്രോട്ടസ്റ്റൻറുകാർ മുതലായ വിവിധ വിഭാഗങ്ങൾ കൂടി ഒരു പ്രാർത്ഥനാവാരം അനുഷ്ഠിക്കയും അവസാനദിവസത്തിൽ കാർഡിനൽ ലീനാർട്ടുശ്രദ്ധേയമായ ഒരു പ്രസംഗം ചെയ്യുകയും ചെയ്തു. കർത്താവിൻെറ അവസാനത്തെ പ്രാർത്ഥനയെ ആധാരമാക്കി ചെയ്ത ആ പ്രസംഗം ഇങ്ങനെ സംഗ്രഹിക്കാം. "ഓർത്തഡോക്സ്, പ്രോട്ടസ്റ്റൻറ്, കത്തോലിക്കാവിഭാഗങ്ങളിൽപെട്ട നാം ഒന്നല്ലാത്തതിൽ ദുഃഖിക്കേണ്ടിയിരിക്കുന്നു. കർത്താവിൻെറ ഏകശരീരത്തെ നാം ശിഥിലീഭവിപ്പിച്ചിരിക്കുന്നു. ഇത്തലമുറയുടെ ദോഷംകൊണ്ടല്ല ഈ ഭിന്നതകൾ വന്നുകൂടിയതു്. ചരിത്രപരമായും വിശ്വാസപരമായുമുള്ള വ്യത്യാസങ്ങളെ നമുക്കവഗണിക്കാൻ പാടില്ലെങ്കിലും നമുക്കന്യോന്യം പരസ്പരം സ്നേഹിക്കാവുന്നതാണു്. കർത്താവിൻെറ മഹത്വത്തെ മററുള്ളവർക്കു വെളിപ്പെടുത്തിക്കൊടുക്കുന്നതിനു ദൈവം നമ്മെ സഹായിക്കട്ടെ" (Guandion, April 2: 48) ഇതര സഭക്കാരുമായുള്ള കൂടിനടപ്പിനെ റോമ്മാസഭ ചിലയിടങ്ങളിൽ നിരോധിക്കുമ്പോൾ, ഇതുപോലെയുള്ള പ്രസ്ഥാനങ്ങളും നിലവിലിരിക്കുന്നുണ്ടെന്നുള്ളതു് ആശാവഹമാണു്.

# സഭയും റഷ്യൻ സംസ്ക്കാരവളർച്ചയും.

(ദിവ്യശ്രീ ഏവരത്തു കിഴക്കേതിൽ ദാനിയേൽ കത്തനാർ ഡി. ഡി., ചേപ്പാട്ട്)

റഷ്യയുടെ തലസ്ഥാനമായ കീവ് ഒരു വലിയ കച്ചവടകേന്ദ്രമായിരുന്നു. കീവിലെ റൂറിക്കരാജകുമാരന്മാർ കേൾവികേട്ടവരും പന്ത്രണ്ടാംനൂററാണ്ടിൽ ഇതരരാജ്യങ്ങളിലെ രാജവംശങ്ങളുമായി വിവാഹബന്ധം ഉള്ളവരുമായിരുന്നു. 1124-ലെ വലിയ തീപിടുത്തം നിമിത്തം കീവിൽ അറുനൂറുപള്ളികൾ അഗ്നിക്കിരയായി എന്നുള്ളതിൽനിന്നും കീവുപട്ടണത്തിന്റെ വലിപ്പം മനസ്സിലാക്കാവുന്നതാണ്. കോൺസ്റ്റാൻറിനോപ്പിളിനോടൊപ്പം തന്നെ പ്രാധാന്യമുള്ളതായി കീവിനെക്കുറിച്ചു ഗ്രന്ഥകാരന്മാർ പറഞ്ഞിട്ടുണ്ട്. പന്ത്രണ്ടാം

---

## വലിപ്പത്തിന്റെ ദാർഢ്യമോ, കാലത്തിന്റെ വൈപരീത്യമോ?

എറണാകുളത്തുനിന്നും പുറപ്പെടുന്ന റോമൻ [illegible] പത്രമായ [illegible] ന്റെ കുംഭം 19-ാംതീയതിയിലെ ലക്കത്തിൽ കത്തോലിക്കാസഭയും ഇതര ക്രൈസ്തവസഭകളും എന്ന തലക്കെട്ടിൽ തിരുസഭാചരിത്രസംഗ്രഹത്തിൽനിന്നും എടുത്തെഴുതിയിട്ടുള്ള ഒരു കുറിപ്പു കാണുന്നു. അതിപ്രകാരമാണ്:-

| പേര്. | ഉത്ഭവസ്ഥലം | സ്ഥാപകൻ | ആരംഭവർഷം |
|---|---|---|---|
| 1. കത്തോലിക്കാസഭ | യെരുശലേം | ഈശോമിശിഹാ | 33 |
| 2. യാക്കോബായസഭ | മർദ്ദീൻ | യാക്കോബ് ബുർദ്ദാന | 543 |
| 3. ഓർത്തഡോക്സ്സഭ | കോട്ടയം | മാർ ബസ്സേലിയോസ് I | 1928 |
| 4. മാർത്തോമ്മാസഭ | മാരാമൺ | മാത്യൂസ് മാർ അത്താനാസ്യോസ് | 1876 |

ഇരുപത്തിരണ്ടു സഭകളുടെ വിവരങ്ങൾ ഈ പട്ടികയിൽ ഉൾപ്പെടുത്തിയിട്ടുണ്ട്. 1928-ൽ ആരംഭിച്ച ഓർത്തഡോക്സ് സഭയ്ക്കു മൂന്നാംസ്ഥാനം കൊടുത്തിരിക്കുന്നതിന്റെ കാര്യം മനസ്സിലാകുന്നില്ല. ഒരുവേള അതിലെ ചില മേല്പട്ടക്കാരെ കൈവെപ്പൊന്നുംകൂടാതെ റോമ്മാസഭയിലോട്ടു ദത്തെടുക്കത്തക്ക വ്യക്തിപ്രാബല്യം അതിനുണ്ടായിട്ടായിരിക്കണം അതിനു പ്രാമാണ്യം [illegible]ട്ടത്തിരിക്കുന്നതു്. കത്തോലിക്കാസഭയെന്ന പേരിൽ യെരുശലേമിൽ 33-ൽ ഒരു സഭ സ്ഥാപിച്ചതിന്റെ ചരിത്രരേഖകൾ കാണ്മാൻ ഉൾക്കണ്ണുള്ളവർ [illegible] ധാരാളം ഇന്നു നമ്മുടെ ഇടയിലുണ്ട്. സുറിയാനിസഭയുടെ പൂർവ്വി[illegible]പ്രധാനവുമായ പേര് ഓർത്തഡോക്സ് സഭ (ത്രിസ്സായി ശുബഹോ) [illegible]ന്നും യാക്കോബായസഭ എന്ന പേര് റോമ്മാക്കാർ ആക്ഷേപമായി [illegible] പേരാണെന്നും ഇനിയുമെങ്കിലും റോമ്മാക്കാർ മനസ്സിലാക്കിയാൽ കൊള്ളാം. 1928-ൽ മാർ ബസ്സേലിയോസ് പ്രഥമനാൽ കോട്ടയത്തു സ്ഥാപിച്ചസഭയിലെ മേല്പട്ടക്കാരെയും പട്ടക്കാരെയും അത്മേനികളെയും തട്ടി എടുക്കാൻ റോമ്മാസഭക്കാർ ചെയ്യുന്ന സാഹസങ്ങൾ സാധാരണക്കാർക്കു സുഗ്രാഹ്യമായിരിക്കുന്നില്ല. റോമ്മാസഭയുടെ വലിപ്പത്തിന്റെ ദാർഢ്യംകൊണ്ട് എന്തും ചെയ്യാമെന്നുള്ളതുകൊണ്ടോ, അല്ലെങ്കിൽ കാലവൈപരീത്യംകൊണ്ടു തന്നെത്താൻ മറന്നിട്ടോ ചെയ്യുന്ന ഒരു സാഹസകൃത്യമായിട്ടേ അതെപ്പററി ചിന്തിക്കാൻ വഴികാണുന്നുള്ളു.

x

നൂററാണ്ടിന്റെ രണ്ടാം അർദ്ധത്തിൽ കുരിശുയുദ്ധംമൂലമായി റഷ്യൻപട്ടണങ്ങളുടെ പ്രാധാന്യം കുറയാൻ തുടങ്ങി. ഇതിനെത്തുടന്ന് ആക്രമണങ്ങളും രാജവംശത്തിലുള്ള കലഹങ്ങളും രാജ്യത്തെ ക്ഷയിപ്പിക്കയും ചെയ്തിട്ടുണ്ട്.

റഷ്യൻ ജനത ഒരു കുടുംബമെന്നവണ്ണം വീക്ഷിക്കത്തക്ക മനസ്ഥിതിയിൽ പരിശീലിക്കപ്പെട്ടിരുന്നു. ഓരോ പട്ടണങ്ങളും റൂറിക്കു വംശജന്മാരായ രാജകുമാരന്മാർ ഭരിച്ചിരുന്നു എങ്കിലും കീവു ഭരിക്കുന്ന ആളിന്റെ കീഴിൽ നാമമാത്രമായിട്ടെങ്കിലും അവർ അമന്നിരുന്നു. കീവിന്റെ പ്രാധാന്യത്തെ അവഗണിച്ചു പലപ്പോഴും കീവിനോടു മററു പട്ടണങ്ങൾ ഭരിക്കുന്ന രാജകുമാരന്മാർ എതൃത്തിട്ടുമുണ്ട്. തന്നിമിത്തമായി പന്ത്രണ്ടാംശതാബ്ദത്തിന്റെ മദ്ധ്യത്തിൽ റഷ്യയിൽ സമാധാനമില്ല; റൂറിക്കു വംശജന്മാർ തമ്മിൽ യുദ്ധങ്ങളിൽ ഏർപ്പെട്ടുകൊണ്ടിരുന്നു റഷ്യയുടെ തലസ്ഥാനമായ കീവു 1146 മുതൽ 1169 വരെ പന്ത്രണ്ടു രാജകുമാരന്മാരാൽ ഭരിക്കപ്പെട്ടു. ഒരേ രാജകുടുംബമായിരുന്നു എങ്കിലും തമ്മിൽ തമ്മിൽ കലഹിച്ചുകൊണ്ട് അവർ ഭരണം നടത്തി. ഈ കാലമെല്ലാം ജനങ്ങളെ ഏകീകരിക്കുന്നതിനു സഭയുടെ സ്വാധീനം മാത്രമെ സഹായമായിരുന്നുള്ളു.

റഷ്യയ്ക്കു ക്രിസ്തീയപാരമ്പര്യം ഇല്ലായിരുന്നു എങ്കിലും ഓത്തൊഡോക്സ് സഭയുമായുള്ള ബന്ധത്തിൽ റഷ്യ വന്നപ്പോൾ ഒരു വലിയ മാററം ഉണ്ടാകയാണു ചെയ്തതു്. പുതിയനിയമം, സങ്കീർത്തനങ്ങൾ, ആരാധനക്രമം, പിതാക്കന്മാരുടെ എഴുത്തുകൾ, കുർബാനതക്സാ മുതലായവ മാതൃഭാഷയിൽ കിട്ടിയപ്പോൾ റഷ്യയ്ക്കു് ഒരു നേട്ടമാണുണ്ടായതു്. സഭാജീവിതത്തിൽ ഇടവകകൾ പ്രത്യേക പങ്കു വഹിച്ചു. റഷ്യക്കാർ കൂട്ടമായി പള്ളികളിൽ ആരാധനയ്ക്കു കൂടിയിരുന്നു. അവർ പള്ളിയിൽ തിരുവെഴുത്തുകളിൽനിന്നും പഠിക്കയും സങ്കീർത്തനങ്ങൾ പാടുകയും; കർത്താവിന്റെ കഷ്ടാനുഭവങ്ങളെ ഓത്തു ധ്യാനിക്കയും കുർബാനയിൽ സംബന്ധിക്കയും ചെയ്തുവന്നു. പള്ളി അവക്ക് ഒരു പ്രത്യേക പരിശീലനകേന്ദ്രമായി ഭവിച്ചു. സാഹോദര്യം പുലത്താനായി ആണ്ടിൽ പല തവണ ഇടവകാംഗങ്ങൾ പള്ളിക്കടുത്തു് ഒന്നിച്ചുകൂടി സദ്യ കഴിച്ചുവന്നു. സഭാനടപടികൾ നീതിബോധത്തെ കൂടുതലായി ജനങ്ങളിൽ രൂഢമൂലമാക്കി. വൈദീകകോടതികൾ മൂലമായി ഇടവകാംഗങ്ങളുടെ അവകാശങ്ങൾ സംരക്ഷിച്ചുവന്നു.

ഇടവകകൾക്കു പുറമെ സന്യാസിമാരുടെയും സന്യാസിനിമാരുടെയും ആശ്രമങ്ങളും സഭയിൽ ധാരാളമായുണ്ടായി. ഇതു നിമിത്തമായി ജനങ്ങൾ സ്വാർത്ഥപരിത്യാഗവും, ധർമ്മവും ശീലിച്ചു. ആശ്രമങ്ങളിൽനിന്നും പരിശീലനം ലഭിച്ച പട്ടക്കാരെ ബിഷപ്പന്മാരായി തെരഞ്ഞെടുക്കാൻ തുടങ്ങി. മിഷ്യനറിവേല സഭയുടെ ഒരു പ്രധാന ജോലിയായിത്തീന്നു. ചുരുക്കം ചില പ്രതിഷേധങ്ങളുടെ മദ്ധ്യത്തിലും സഭ ശക്തിയായി പ്രചരിച്ചു. പതിനൊന്നാംനൂററാണ്ടിന്റെ അവസാനമായപ്പോഴേക്കും റഷ്യ ഒരു ക്രിസ്തീയ രാജ്യമായി രൂപാന്തരപ്പെട്ടു.

ബിഷപ്പന്മാർ രാജ്യകാര്യങ്ങളിലും ഇടപെടേണ്ടതായി വന്നിട്ടുണ്ട്. രാജ്യത്തിൽ രാജാക്കന്മാർ തമ്മിൽ കലഹം ഉണ്ടാകാറുള്ളപ്പോൾ ബിഷപ്പന്മാരുടെ മദ്ധ്യസ്ഥതയിൽ കലഹങ്ങൾ അവസാനിപ്പിക്ക പതിവാണ്. ഇതരരാജ്യങ്ങളെ അപേക്ഷിച്ചു റഷ്യൻ ജനത സംസ്കാരത്തിൽ പിന്നാക്കമല്ലായിരുന്നു എങ്കിലും രാഷ്ട്രീയഗതിയിൽ പരാജയങ്ങൾ ഉണ്ടായിരുന്നു എന്നു പതിമൂന്നാംനൂററാണ്ടിന്റെ മദ്ധ്യത്തിലുണ്ടായ ടാർട്ടാറികളുടെ റഷ്യനാക്രമണം തെളിയിക്കുന്നു. എന്നാൽ ഒൻപതാംനൂററാണ്ടുമുതൽ പതിമൂന്നാംനൂററാണ്ടുവരെയുള്ള റഷ്യൻ സംസ്ക്കാരത്തിനു് ഓത്തൊഡോക്സ് സഭയുടെ സഹായമാണുണ്ടായിരുന്നതു് എന്നുള്ളതിൽ പക്ഷാന്തരത്തിനു വകയില്ല.

# സ്നേഹത്തിന്റെ മഹത്വം.

Translated from the "Supermacy of Love"

(പ്രൊഫസ്സർ പി. ജി. മാത്യു എം. ഏ.)

ഈ ലോകത്തിൽ, ഈ പ്രപഞ്ചത്തിൽ, എന്നല്ല സ്വർഗ്ഗത്തിൽത്തന്നെ ഉള്ളതിൽ ഏറ്റവും പ്രധാനമായ തത്വത്തെപ്പററിയാണ ഞാൻ പറവാൻ പോകുന്നതു്. സ്നേഹം എന്നതാണ് ആ തത്വം. എന്തുകൊണ്ടെന്നാൽ ഈ ലോകത്തിൽ, ഈ പ്രപഞ്ചത്തിൽ, സ്വർഗ്ഗലോകത്തിൽ, ഉള്ള ഏതൊന്നിനെക്കാളും മഹത്തെന്നു ഗണിക്കേണ്ട ആ ദൈവം തന്നെ സ്നേഹമാകുന്നു ദൈവം സകലത്തെയും സൃഷ്ടിച്ചു; സകലതും ദൈവത്തിൽനിന്നുണ്ടായി.

വിസ്തൃതമായ ഈ ലോകം നീളെ നടന്നു നോക്കി കാണുക. സ്നേഹത്തിന്റെ യഥാർത്ഥമായ രൂപം എവിടെ എങ്കിലും കണ്ടെത്തി അതിന്റെ ആദിമഹേതുവിനെപ്പററി ആരായുന്നതായാൽ നാം ദൈവത്തിങ്കലേക്കുതന്നെ ചെന്നെത്തും. തർക്കത്തിൽ ഈ പ്രസ്താവന ഒരുവൻ തീർത്തു സമ്മതിച്ചില്ലെന്നു വരാം. എന്നാൽ ഞാനതൊന്നു വിവരിച്ചുദാഹരിച്ചുകൊള്ളട്ടെ.

ഇരുളടഞ്ഞ ഒരു മുറിയിൽ രോഗശയ്യയിൽ അതാ ഒരു പെൺകുഞ്ഞു കിടക്കുന്നു. അവൾക്കു പ്രായം ഒരു പന്ത്രണ്ടു വയസ്സിലേറെയില്ല. മുഖം വിളറി ക്ഷീണിച്ചിരിക്കുന്നെങ്കിലും അതിന്റെ മാധുര്യം പൊയ്പ്പോയിട്ടില്ല. വെളുത്തു ലോലമായ ആ കൈയ് കട്ടിലിന്റെ വിളുമ്പിലേക്കു വിരിയുടെ മീതെ നീട്ടി ഇട്ടിരിക്കുന്നു. പകുതി അടച്ചിട്ടിരിക്കുന്ന ജനാലിലൂടെ സൂര്യപ്രകാശത്തിന്റെ ഒരു ചെറു കതിർ ആ ഹസ്തത്തെ സ്പർശിച്ചു തളത്തിലേക്കു നീളുന്നുണ്ടു്. പെൺകുട്ടിയാകട്ടെ, ആ കതിർ തറയിൽ തുള്ളിക്കളിക്കുന്നതു നോക്കിക്കൊണ്ടു വിരലുകൾ ഇളക്കി അതിന്മേൽ കളിച്ചു വിനോദിക്കുന്നു പിന്നെ അവൾ വേറെ കതിരുകളിന്മേൽ വിരലുകൾ തട്ടിച്ചു കണ്ടു രസിക്കുന്നു. അവൾ ഓർക്കുകയാണ്; എന്തു വിസ്മയം! ഈ കതിരുകളെല്ലാററിന്റെയും ഉത്ഭവസ്ഥാനം ഒരേ സൂര്യനാണല്ലോ. ഇങ്ങനെ സ്നേഹത്തിന്റെയും ഉത്ഭവസ്ഥാനം, അതിന്റെ ഉറവ എവിടെ എന്നു നോക്കുകയാണെങ്കിൽ നാം ദൈവത്തിൽ ചെന്നെത്തും. അതുകൊണ്ടാണ സ്നേഹത്തിന്റെ പ്രകടീഭാവങ്ങളോരോന്നും ദൈവമഹത്വത്തിന്റെ വിശേഷകങ്ങളാണെന്നു പറയുന്നതു്.

ഇനി സ്നേഹത്തിന്റെ ഈ നിസ്തുലമായ മഹത്വം നമുക്കൊന്നു വിശകലനംചെയ്തുനോക്കാം. അതിന്റെ ദൈർഘ്യവും വിസ്താരവും ഉന്നതിയും, ആഴവും എത്രയെന്നു ചിന്തിക്കുക. ദൈവസിംഹാസനത്തോളംതന്നെ ഉന്നതമാണതു്. വഴിപിഴച്ച ഒരു പാപിയോളം എത്തത്തക്കവിധം അഗാധവുമാണ്. ഭൂമിയുടെ അങ്ങേ അററങ്ങളോളം എത്തത്തക്കവണ്ണം അത്ര വ്യാപ്തി അതിനുണ്ടു്. സ്നേഹമാണ പ്രപഞ്ചചക്രത്തെ തിരിക്കുന്നതു്. സ്നേഹമാണ സ്വർഗ്ഗത്തിനു നിദാനമായിരിക്കുന്നതു്. മർത്ത്യരക്ഷാപദ്ധതിയുടെ അസ്ഥിവാരമായിരിക്കുന്നതും അതുതന്നെ വേറൊന്നു കൂടി പറഞ്ഞുകൊള്ളട്ടെ. ദൈവത്തെ കണ്ടെത്തുകയും യോഗ്യമാംവണ്ണം സേവിക്കയും ചെയ്യുന്ന ഓരോ ആത്മാവിനും പ്രേരകമായിരിക്കുന്നതു സ്നേഹമല്ലാതെ മറെറാന്നുമല്ല. ഒരു വാക്കിൽ പറഞ്ഞാൽ പ്രമാണം എന്നതു് അതുതന്നെ. യോഹന്നാന്റെ പുതിയ പ്രമാണത്തിന്റെ നിർവ്വചനവും അതത്രെ.

സ്നേഹം അനപേക്ഷണീയമാണ്. "ദൈവം സ്നേഹമാകുന്നു." ദ്വേഷം പിശാചിൽനിന്നുള്ളതുമാകുന്നു. പിശാചിനുണ്ടു്, നാം സുവിശ്വാസമുള്ളവരായിരുന്നുകൊള്ളട്ടെ; വിശ്വാസസംഹിതയെക്കുറിച്ചു പൂർണ്ണ വിവരമുള്ളവരായിരുന്നുകൊള്ളട്ടെ; ദൈവത്തിനുവേണ്ടിത്തന്നെ ഉദാരങ്ങളായ സൽകർമ്മങ്ങളിൽ ഏർപ്പെട്ടു വ്യാപരിച്ചുകൊള്ളട്ടെ— ഇതെല്ലാം നാം ചെയ്തുകൊള്ളട്ടെ, സ്നേഹമെന്ന ആ അടിസ്ഥാനതത്വം നമുക്കുണ്ടാകാതിരുന്നാൽ അവനു മതി. ആറു സഹസ്രവർഷങ്ങളായി സാത്താൻ മനുഷ്യരെ പ്രേരിപ്പിക്കാൻ ശ്രമിച്ചുകൊണ്ടിരിക്കയാണ്, അവർ അന്യോന്യം സ്നേഹിക്കാതിരിക്കാൻ! ഓർത്തുനോക്കിയാൽ പരിതാപം തോ

ന്നംവണ്ണം അവൻ അക്കാര്യത്തിൽ ജയം നേടിട്ടുമുണ്ട്. ഇന്നത്തെ നമ്മുടെ ദുഷിച്ച ലോകം മനുഷ്യഹൃദയങ്ങളിൽ സ്നേഹം ഇല്ലാതെ വന്നതിൻെറ ഫലമാണ്. ലോകത്തിൽ ദൈവസ്നേഹം അഥവാ ഭക്തി ഇല്ലാത്തതുകൊണ്ടല്ലേ ഓരോ രാജ്യത്തും അരാജകത്വം വിളയാടുന്നതു്? സ്നേഹമുള്ളടത്തു് അരാജകത്വം സാദ്ധ്യമല്ല. ഭവനങ്ങളിൽ സ്നേഹം പുലരാത്തതുകൊണ്ടാണ വിവാഹമോചനക്കോടതികൾക്കാവശ്യം നേരിടുന്നതു്. സ്നേഹം കുടികൊള്ളുന്നിടത്തു ബന്ധം പിരിയുന്നില്ല. സഭകളിൽ പിളർപ്പുണ്ടാകുന്നതും ലോകത്തിൽ സ്നേഹം നിലനിൽക്കാത്തതുകൊണ്ടത്രെ സ്നേഹം വിരാജിക്കുന്ന ദിക്കിൽ വാഗ്വാദമില്ല, ദിന്നിപ്പില്ല, ശീശ്മയില്ല, മതം വെടിയുകയില്ല.

കൊരിന്ത്യർക്കുള്ള ഒന്നാംലേഖനത്തിലെ ആ മഹനീയമായ 13-ാംഅദ്ധ്യായത്തിലേക്കു കടക്കുക: ലോകത്തിലെ ഓരോ പ്രശ്നത്തിനും നിവൃത്തിമാർഗ്ഗം അതിലുണ്ട്; ഓരോ ഭവനത്തിലെ അനുദിന പ്രശ്നങ്ങൾക്കും, രാഷ്ട്രങ്ങൾ തമ്മിലും സഭകൾ തമ്മിലും വ്യക്തികൾ തമ്മിലും ഉദിക്കുന്ന സകല പ്രശ്നങ്ങൾക്കും പ്രതിവിധി അതിൽ കാണും. നമുക്കതു കണ്ടെത്താൻ കഴിയാത്തതല്ലേ കഷ്ടം! എന്താണിങ്ങനെ വരുന്നതു്? ലോകത്തിലെ സകല കുഴപ്പങ്ങളെയും നിർമ്മാർജ്ജനംചെയ്യുന്ന ശക്തിയല്ലേ സ്നേഹം?

മഞ്ഞുകട്ടയുടെ ഒരു കഷണം ഉരുക്കണമെന്നുണ്ടെങ്കിൽ നാം ഒരു കൂടമെടുത്തു് അതു തകർക്കുകയല്ല ചെയ്യുന്നതു്. അതു തകർക്കാൻ നമുക്കു കഴിയും; പക്ഷെ പൊട്ടിത്തകർന്നാലും മഞ്ഞുകട്ടയായിത്തന്നെ അതു ശേഷിക്കും. സൂര്യപ്രകാശത്തിൻെറ ഒരു ചെറുകതിർ കളിയാടുന്ന ദിക്കിൽ അതു വയ്ക്കുമ്പോൾ കാണാം അതുരുകിത്തുടങ്ങുന്നതു്. തണുത്തുറഞ്ഞ ഹൃദയത്തിൻെറ കാര്യവും ഇതുപോലെയാണ്. യുക്തിയാകുന്ന ആയസശക്തിപ്രയോഗംകൊണ്ടോ പടുതക്കമാകുന്ന ഇരുമ്പുകൂടപ്രഹരംകൊണ്ടോ അത്തരം ഹൃദയത്തെ ആർദ്രമാക്കിത്തീർക്കുക സാദ്ധ്യമല്ല; ഒരിക്കലുമല്ല. ആ ഹൃദയത്തിന്മേലും സ്നേഹത്തിൻെറ ഒരു ചെങ്കതിർ ചെലുത്തുക: ചെലുത്താൻ കഴിഞ്ഞാൽ അതും ഉരുകുമെന്ന തീർച്ചയാണ്.

മേല്പറഞ്ഞ ആ ശ്രേഷ്ഠമായ അദ്ധ്യായത്തിലേക്കു നമുക്കു തിരിയാം വെളിപ്പാടിൻെറ മുദ്ര തെളിഞ്ഞുകാണാവുന്ന പുസ്തകഭാഗങ്ങളിലൊന്നാണതു്. കൊരിന്ത്യർക്കുള്ള ഒന്നാംലേഖനത്തിലെ ഈ 13-ാംഅദ്ധ്യായത്തെക്കാൾ നിസ്തുലസൗകുമാര്യം തികഞ്ഞ ഒരു ഭാഗം വേദപുസ്തകത്തിൻെറ പുറന്താളുകൾക്കുള്ളിൽ ഉണ്ടെന്നു ഞാൻ കരുതുന്നില്ല. അതിലെ ഭാഷയാണെങ്കിൽ അതിവസുന്ദരം; ഘടന സുദൃഢം. പ്രതിപാദ്യവിഷയം നോക്കിയാലോ, അതിലുമുപരി ഒന്നുണ്ടാകാനില്ല. ഈ അദ്ധ്യായം മുറയ്ക്കു പഠനം ചെയ്യുകയാണെങ്കിൽ മൂന്നുഭാഗങ്ങളടങ്ങിയ ഒന്നാണ് അതെന്നു കാണാം. ആദ്യത്തെ മൂന്നു വാക്യങ്ങളിൽ സ്നേഹത്തിനു് അതുപോലുള്ള മററു പല ശ്രേഷ്ഠതത്വങ്ങളുമായുള്ള സാദൃശ്യവ്യത്യാസങ്ങൾ വർണ്ണിക്കപ്പെട്ടിരി 4 മതൽ 7 വരെ വാക്യങ്ങളിൽ സ്നേഹത്തെ നിർവ്വചിച്ചു വ്യാഖ്യാനിച്ചിരിക്കുന്നു. 8 മുതൽ 13 വരെ വാക്യങ്ങളിൽ സ്നേഹത്തിൻെറ ഔന്നത്യവും മഹത്വവും തെളിയിക്കയും ചെയ്തിരിക്കുന്നു. ആദ്യത്തെ മൂന്നു വാക്യങ്ങളിൽ സാദൃശ്യവ്യത്യാസങ്ങൾ കാണിച്ചു സ്നേഹം എത്ര അനുപേക്ഷണീയമാണെന്നു സമർത്ഥിക്കപ്പെടുന്നു. രണ്ടാമത്തെ ഭാഗത്തിലാകട്ടെ സ്നേഹത്തിൻെറ അനുദിനപ്രകടീഭാവരീതികൾ വിവരിക്കപ്പെട്ടിരിക്കുന്നു. അന്തിമഭാഗത്തു് അതിൻെറ നിസ്തുലമായ മഹത്വം സുവ്യക്തമായിത്തീരുന്നു. സെൻറ്പോൾ ആദ്യമായി സ്നേഹത്തെ മുറയ്ക്കു വേറെ അഞ്ചു കാര്യങ്ങളോടു താരതമ്യപ്പെടുത്തുന്നുണ്ട്: വാഗ്മിത്വം, പ്രവാചകത്വം, പാണ്ഡിത്യം, അത്ഭുതസാധകമായ വിശ്വാസം, തത്വത്തിനുവേണ്ടിയുള്ള ത്യാഗം, സ്നേഹം ഇതിലേതൊന്നിനേക്കാളും എല്ലാം കൂടിയതിനെക്കാളും വലുതെന്നാത്രേ സെൻറ് പോൾ സമർത്ഥിക്കുന്നതു്.

ആദ്യം പറഞ്ഞതുതന്നെ എടുക്കാം. "മനുഷ്യരുടെയോ ദൈവദൂതന്മാരുടെയോ ഭാഷയിൽ സംസാരിച്ചാലും സ്നേഹം എന്നതൊന്നില്ലെങ്കിൽ........ഞാൻ ഒന്നുംതന്നെ ആകുന്നില്ല." ധാർമ്മികമായി നോക്കിയാൽ ഒരു വെറും

## കാതോലിക്കാ മംഗളം.

ജനഗണമന.

(ജോസഫ് ചെറുവത്തൂർ)

ഉലകമഖില മഹി നന്ദിത സുറിയൻ
ഓർത്തഡോക്സൻ സഭ നാഥാ!
മാർ തോമ ശ്ലീഹ വിരചിച്ചൊരു ശ്രീ ഭ-
ദ്രാസന സീമ നി വാഴ്ക!
ശാന്തിയുമൈക്യവുമരുളീരാകാ-
വെൺമതിസമമിഹ വെൽക
ഗുണനിധി മാർ ബാസ്സേലിയോസ്,-മണിമുടി
ചൂടിയ ജന്മം,
വാഴ്ക, ജനഗണനാഥാ!
തവവിജയക്കൊടി തന്നുടെ തണലിൽ
ഭാരതമുൽഗതി നേടാൻ
അജിതാ, മഹിതാ, പ്രഥിതാ,
പൊരിയുക കൃപ വരദാ.

(കുന്നംകുളം എം.ജി.എം.സംഘത്തിൻെറ അഭിമുഖ്യത്തിൽ പഴയപള്ളി പരിസരത്തിൽ അതികമനീയമായി കെട്ടിയൊരുക്കിയിരുന്ന 'കാതോലിക്കാ നഗരി'യിൽവെച്ചു നടന്ന പൗരസ്ത്യസഭകളുടെ പുതുവത്സരദിനാഘോഷത്തിൽ, ശ്രീമാൻ ജോസഫ് ചെറുവത്തൂർ രചിച്ച ഈ പുതിയ കാതോലിക്കാമംഗളം എം. ജി. എം. സംഗീതസമിതിക്കാർ ആലാപിക്കയുണ്ടായി.)

---

പൂജ്യം. കൊരിന്ത്യർക്കുള്ള ലേഖനത്തിൽ ഈ വാക്കുകൾകാണാം. അപ്പോസ്തലൻ ഗ്രീക്കരുടെപേർക്കെഴുതുകയാണ്. കൊരിന്ത്യരും അഥീനിയരും വാഗ്മിതത്തെ അധികം വിലമതിക്കുന്നവരായിരുന്നു. ആകയാലത്രെ വാഗ്മിതത്തിൻെറ കാര്യം ആദ്യം പറഞ്ഞതു്. അർത്ഥവത്തും സുശക്തവുമായ വാക്കുകൾകൊണ്ടു മനുഷ്യരെ ഇളക്കിത്തിരിക്കാൻ കഴിയുന്നതു് ഒരു വലിയ കാര്യംതന്നെയാണ്. ഗംഭീരമായ ഉദ്ബോധനംകൊണ്ടു മനുഷ്യരെ അപഹൃതചിത്തരാക്കിത്തീർക്കാൻ ഉതകുന്ന വചോവിലാസം തീർച്ചയായും വലിയൊരനുഗ്രഹമാണ്. എങ്കിലും സ്നേഹസമ്പൂർണമായ ഒരു ഹൃദയത്തിൽനിന്നു പൊട്ടിപ്പുറപ്പെടുന്നവയല്ല ആ വാക്കുകൾ എങ്കിൽ ഊതുന്ന കുഴലുകളുടെയോ കിലുങ്ങുന്ന കൈമണികളുടെയോ ഇരമ്പലിൽനിന്നു് ഒട്ടും മെച്ചമെന്നു പറവാനില്ല. (തുടരും)

## കടമ്പനാട്ട് ഹോറേബുദയറാ.

(ഹോറേബു ദയറാ മാനേജർ പയ്യമ്പള്ളിൽ ദാവീദു കത്തനാർ എഴുതുന്നതു്.)

കടമ്പനാട്ട് ഹോറേബു ദയറായെപ്പററി ഇതിനകം ഏറെക്കുറെ കേട്ടിരിക്കുമല്ലോ.

പ്രസ്തുത ദയറാ ഒരു നല്ല കുന്നിൻപുറത്തു സ്ഥിതിചെയ്യുന്നു. പടിഞ്ഞാറുഭാഗം വയലാകയാൽ നല്ല കാററ് എപ്പോഴും കിട്ടും. ദയറായ്ക്കു നാലഞ്ച് ഏക്കർ സ്ഥലമുണ്ട്. ഇതിൻെറ സ്ഥാപകനായ ദിവ്യശ്രീ വി. സി. കോശി കത്തനാരവർകൾ സിലോൺ, സിംഗപ്പൂർ മുതലായ സ്ഥലങ്ങളിൽനിന്നും നമ്മുടെ നാട്ടിൽനിന്നും പണപ്പിരിവു നടത്തി പണിയിച്ചിട്ടുള്ളതും കുറച്ചു കടബാദ്ധ്യതകൾ ഉണ്ടായിരുന്നതു് ഇപ്പോഴത്തെ കാതോലിക്കാബാവാ തിരുമനസ്സുകൊണ്ടു് കൊടുത്തുതീർത്തിട്ടുള്ളതും ആകുന്നു.

പൗരസ്ത്യ കാതോലിക്കാ സിംഹാസനത്തിൻപേരിൽ സ്ഥാപിച്ചിട്ടുള്ള ഈ ദയറായിൽ ആശ്രമാദ്ധ്യക്ഷനായിരുന്ന ടി കോശി കത്തനാരവർകൾ ദീർഘനാളുകൾ താമസിച്ചു വേണ്ട കാര്യങ്ങൾ നടത്തുകയും അനേകം യുവാക്കളെ ആദായപ്പെടുത്തുകയും ചെയ്തു. ഇങ്ങനെ നടന്നുവരവെ അദ്ദേഹം രോഗബാധിതനായി ചെറുവല സിമ്മനാരിയിലേക്കു താമസം മാററി. അവിടെവെച്ചു 1112-ൽ എന്നു തോന്നുന്നു അദ്ദേഹം ഇഹലോകത്തോട് അന്ത്യയാത്ര പറഞ്ഞു.

അതിനുശേഷം ദയറായിൽ ആളുതാമസമില്ലാതായി. വസ്തുക്കൾ അന്വേഷിക്കാനോ കെട്ടിടങ്ങൾ കെട്ടിമേയിക്കാനോ ഇടയാകാതെ കിടന്നു കെട്ടിടം മിക്കവാറും നശിച്ചു. കെട്ടിടത്തിൻെറ മൂന്നു വശത്തെ ഭിത്തി മാത്രമാണ് ഇപ്പോൾ ശേഷിച്ചിരിക്കുന്നതു്. മനോഹരമായവിധം സിമൻറുചെയ്ത തറ ഒന്നു കാണേണ്ടതാകുന്നു.

ഇതിൻെറ ഉദ്ധാരണത്തിനായി വി. കാതോലിക്കാബാവാ തിരുമനസ്സുകൊണ്ടു് 122-ൽ എന്നെ നിയമിച്ചു. എന്നാൽ 123 ചിങ്ങം 1-ാംതീയതി മേല്പാടം പള്ളിയിൽനിന്നു കായ

# കാതോലിക്കാദിനം-ആരാധന.

(കാതോലിക്കാദിനത്തിൽ വി. കുർബാനമദ്ധ്യ "പരിശുദ്ധന്മാരെ നിങ്ങൾ പ്രാർത്ഥിപ്പിൻ കർത്താവോടായ്" എന്ന ഗീതത്തിൻശേഷം നടത്താവുന്ന ശുശ്രൂഷ - ശ്രേഷ്ഠാനുമതിയോടുകൂടിയതു്)

## പ്രാരംഭപ്രാർത്ഥന.

+ പിതാവിനും പുത്രനും പരിശുദ്ധ റൂഹായ്ക്കും സ്തുതി-ബലഹീനരും പാപികളുമായ ഞങ്ങളുടെമേൽ അനുഗ്രഹങ്ങളും മനോഗുണവും എന്നേക്കും രണ്ടുലോകങ്ങളിലും ചൊരിയപ്പെടുമാറാകേണമെ.

ദീർഘദർശിമാർമൂലം തന്റെ സഭയെ പണിയുകയും ശ്ലീഹന്മാർമൂലം അതിന്റെ പണി പൂർത്തിയാക്കുകയും സ്വജാതികളെയും പുറജാതികളെയും അതിലേക്കു ക്ഷണിക്കുകയും ചെയ്ത കർത്താവേ, നീ വാഴ്ത്തപ്പെട്ടവനാകുന്നു. തന്റെ കൃപയാൽ അതിൽ വസിക്കുകയും സ്വർഗ്ഗീയ ഐശ്വര്യങ്ങളാൽ അതിനെ സമ്പന്നയാക്കുകയും മേല്പട്ടക്കാരാലും പട്ടക്കാരാലും ശെമ്മാശന്മാരാലും അതിനെ അലങ്കരിക്കുകയും ചെയ്യുന്ന കർത്താവേ, നീ വാഴ്ത്തപ്പെട്ടവനാകുന്നു. കർത്താവേ നിന്റെ കുരിശുമരണത്തിന്റെ പുണ്യമുള്ള രക്തത്താൽ നീ രക്ഷിച്ചിട്ടുള്ള നിന്റെ സഭയുടെ പ്രജകളെ കാത്തുകൊള്ളണമെ. അതിനെ മേയിക്കുകയും ഭരിക്കുകയും ചെയ്യുന്ന മഹാപുരോഹിതനും ശേഷം മേൽപ്പട്ടക്കാർക്കും പട്ടക്കാർക്കും നിന്റെ ജ്ഞാനം നീ നൽകേണമെ. കർത്താവേ. നിന്റെ സ്നേഹത്തെ നിന്റെ സഭയിൽ നീ കലർത്തണമേ. കലഹങ്ങളും തർക്കങ്ങളും അതിൽനിന്നു നീക്കി നിന്റെ സമാധാനത്തെ അതിൽ നിലനിർത്തണമെ. ഞങ്ങളുടെ കർത്താവും എന്നേക്കും ഞങ്ങളുടെ ദൈവവുമായുമുള്ളാവേ! ഞങ്ങളെല്ലാവരും ഏക യോജിപ്പോടെ നിനക്കു സദാ സ്തുതിയും സ്തോത്രവും സമർപ്പിക്കുമാറാകേണമെ, മോറൻ വാലോഹാൻ ല് ഒൽമീൻ-ആമ്മീൻ.

### കുക്കലിയോൻ

(ബോകൻദാക്കർ എന്ന മട്ടിൽ)

ഞങ്ങൾതന്നരികളെ വെല്ലും നിന്നാൽ
    ഹാലേലുയ്യാ തവനാമാലവരെ മർദ്ദിക്കും
ദ്വേഷിതരിൽ നിന്നൊങ്ങളെ വീണ്ടു
    ഹാലേലുയ്യാ നാണിപ്പിച്ചു വൈരികളെയും
+ ബാറെക്മോർ.    ശു + മെ.
    സ്ലീ-ബാ വിജയിപ്പു ജയിപ്പു
    സ്ലീബാ വൈരികളെവെന്നു

---

കുളം പള്ളിയിലേക്കു് എന്നെ സ്ഥലംമാററി. ദയറായുടെ ഉദ്ധാരണത്തിനു് ഈ സ്ഥലംമാററം പ്രയോജനകരമായിത്തീരുമെന്നു ഞാൻ വിചാരിച്ചിരുന്നു. എന്നാൽ കായംകുളത്തു വന്നു് ഒരു മാസം തികയുന്നതിനു മുൻപു് ഇവിടത്തെ സെൻറു് ജോർജ്ജു് ആശ്രമത്തിന്റെ പണി തുടങ്ങുകയാൽ അതു പൂർത്തിയാകുന്നതുവരെ മററു കാര്യങ്ങളിൽ ഇടപെടുവാൻ നിർവ്വാഹമില്ലാതെ വന്നു. ഇപ്പോൾ ആ ജോലി പൂർത്തിയായിരിക്കുന്നതിനാൽ ടി ഹോറേബുദയറായുടെ ഉദ്ധാരണത്തിനായി എന്റെ കഴിവും സമയവും ചെലവഴിക്കാൻ ഞാനാഗ്രഹിക്കുന്നു. ഇതിന്റെ തൽക്കാലപണിക്കു മൂവായിരംരൂപയിൽ കുറയാതെ വേണ്ടിയിരിക്കുന്നു. ആയതിലേക്കു മൂലധനം ഒന്നും കണ്ടിട്ടല്ല ഞാൻ മുന്നോട്ടിറങ്ങിയിരിക്കുന്നതു്. ഔദാര്യനിധികളായ ഏവരും കഴിവുള്ള സഹായങ്ങൾ ചെയ്തു് എന്നെ പ്രോത്സാഹിപ്പിക്കുകയും സമുദായത്തിന്റെ ഈ സ്ഥാപനത്തെ സുരക്ഷിതമാക്കുകയും ചെയ്യണമെന്നു ദൈവതിരുനാമത്തിൽ അപേക്ഷിച്ചുകൊള്ളുകയും ചെയ്യുന്നു. ഈ പണി പൂർത്തിയായാലുടനെ ദയറാജീവിതത്തിൽ താല്പര്യമുള്ള രണ്ടുമൂന്നുപേരെയെങ്കിലും തൽക്കാലം എടുക്കുന്നതും ദയറായുടെ ധനസ്ഥിതി ഭേദപ്പെടുന്നാപക്ഷം കൂടുതൽ അംഗങ്ങളെ ക്ഷണിക്കുന്നതുമായിരിക്കും.

സംഭാവനകൾ തരുന്നവരുടെ പേരുവിവരം ചർച്ച്‌വീക്ക്‌ലിയിലും മലങ്കരസഭാമാസികയിലും പ്രസിദ്ധപ്പെടുത്തുന്നതായിരിക്കും. ഇതിന്റെ വിജയകരമായ നടത്തിപ്പിനുവേണ്ടി എല്ലാവരും പ്രാർത്ഥിക്കുകയും കഴിവുള്ള ധനസഹായം ചെയ്തു പ്രോത്സാഹിപ്പിക്കുകയും ചെയ്യണമെന്നു വീണ്ടും അഭ്യർത്ഥിക്കുകയും ചെയ്തുകൊള്ളുന്നു.

സ്ലീബായിൽ വിശ്വാസികളിൽ
സ്ലീബാ കോട്ടയത്താ–ക–ട്ടെ
സ്തൗമെൻകാ–ലൊസ് : കുറിയേ–ലാ–യിസ്സോൻ.

പ്രുമിയോൻ – നാമെല്ലാവരും നമസ്ക്കരിച്ചു കർത്താവിനോട് അനുഗ്രഹങ്ങളും മനോഗുണവും യാചിക്കണം. അനുഗ്രഹിക്കുന്നവനായ കർത്താവേ........സ്തുതിയും സ്തോത്രവും........

മനുഷ്യമക്കളെ ദൈവമക്കളാക്കിത്തീർപ്പാൻ മനുഷ്യാവതാരം ചെയ്തവനും, തന്റെ സുവിശേഷം പ്രസംഗിക്കുന്നതിനായി തന്റെ സ്ലീഹന്മാരെ ശക്തിപ്പെടുത്തിയവനും, അവരിൽ മാർ തോമ്മായെ ഈ ദേശത്തേക്ക് അയച്ചവനും അവൻ മുഖാന്തരം സത്യ ആരാധന ഞങ്ങളെ പഠിപ്പിച്ചവനും ആയി ഞങ്ങളുടെ കർത്താവും രക്ഷിതാവും മഹാപുരോഹിതനുമായ തനിക്ക് ഈ നേരത്തിലും...............

സെദറാ–ലോകത്തിന്റെ രക്ഷകനാകുന്ന ഞങ്ങളുടെ ദൈവമായ യേശുമിശിഹാ വിശ്വാസമാകുന്ന പാറമേൽ നിന്റെ സഭയെ നീ പണിയുകയും നിന്റെ വാസത്തിനുള്ള ആലയമായി അതിനെ നീ അഭിഷേകിത്തീർക്കുകയും ചെയ്തു. ദീർഘദർശിമാരിൽ മന്നനായ മൂശ ക്രുടാരംമൂലം അതിനെ രൂപീകരിച്ചു ദാവീദ് അതിന്റെ അഴകിനെ ശ്ലാഘിച്ചു. ഏശയ്യാ അതിന്റെ ദൃഷ്ടാന്തത്തെ ഉപമിച്ചു. ഹസ്ക്കിയേൽ അവന്റെ ദർശനങ്ങളാലും സ്ക്കറിയാ മഹത്വവചനങ്ങളാലും അതിനെ ഉദാഹരിച്ചു ഞങ്ങളുടെ കർത്താവേ, മുൾകിരീടം മൂലം അതിനെ നീ വിവാഹം ചെയ്യുകയും കുരിശിന്മേലുള്ള തിരുബലിയാൽ അതിനെ നീ രക്ഷിക്കുകയും ചെയ്തു നിന്റെ തിരുശരീരരക്തങ്ങളാൽ അതിനെ നീ പോഷിപ്പിക്കുകയും നിന്റെ വിശുദ്ധാത്മാവിനാൽ അതിനെ നീ ശക്തിപ്പെടുത്തുകയും ചെയ്തു. അതു് അലംകൃതകൊട്ടാരവും മഹിമയേറിയ കപ്പലും സുസ്ഥിരഗ്രാമവും ശ്രേഷ്ഠപട്ടണവും ആയി നിലകൊള്ളുന്നു. ആകയാൽ കർത്താവേ, നിന്നോടു ഞങ്ങൾ പ്രാർത്ഥിക്കുന്നു. നാനാഭാഗങ്ങളിലുള്ള നിന്റെ സഭയെ നീ കാത്തുകൊള്ളേണമെ. കരുണയോടെ അതിനെ കടാക്ഷിക്കേണമെ. സത്യവിശ്വാസമാകുന്ന പാറമേൽ അതിനെ നിലനിർത്തണമെ. നാശകരമായ സകല വിശ്വാസവിപരീതങ്ങളിൽനിന്നും അതിനെ കാത്തുകൊള്ളണമെ. വിശുദ്ധ മാമോദീസായുടെ മക്കളായ എല്ലാ വിശ്വാസികളെയും രക്ഷാകരമായ സ്ലീബായുടെ കൊടിക്കീഴിൽ സംരക്ഷിക്കുകയും അജ്ഞാനാന്ധകാരത്തിൽ വസിക്കുന്നവരെ അതിന്റെ പ്രകാശത്തിലേക്ക് ആകർഷിക്കുകയും ചെയ്യണമെ.

കർത്താവേ, നിന്റെ ശിഷ്യനായ മാർ തോമ്മാശ്ലീഹാമൂലം ജാതികളുടെ ഈ ദേശത്തു നീ സ്ഥാപിച്ചിട്ടുള്ള ഞങ്ങളുടെ സഭയെ ഞങ്ങൾ തിരുസന്നിധിയിൽ ഇപ്പോൾ പ്രത്യേകം ഓർക്കുന്നു. വിശുദ്ധ ആരാധന ക്രമമായി നടത്തപ്പെടുന്നതും സത്യവിശ്വാസത്തെ പൂർണ്ണമായി ഉപദേശിക്കുന്നതും ആയ ഈ സഭയെ ഇന്നയോളം നീ നിലനിർത്തിയിരിക്കുന്നതിനായി നിന്നെ ഞങ്ങൾ സ്തുതിക്കുന്നു. അപ്രാപ്തിമൂലമോ അലസതമൂലമോ ഞങ്ങളുടെ പൂർവ്വികന്മാരും ഞങ്ങളും ജീവിതപരമായും സുവിശേഷപരമായും നിന്റെ ദിവ്യ ആദർശത്തെ യഥായോഗ്യം നിവർത്തിക്കാതിരുന്ന അപരാധങ്ങൾ നീ ക്ഷമിക്കണമെ. ഇപ്പോഴും കർത്താവേ, അതിനു നേരിട്ടുകൊണ്ടിരിക്കുന്ന ഉപദ്രവങ്ങളിൽനിന്നു് അതിനെ സ്വാതന്ത്ര്യപ്പെടുത്തണമേ. നിനക്കുവേണ്ടി പ്രാണത്യാഗം ചെയ്ത അപ്പോസ്തോലന്റെ സിംഹാസനം ഇവിടെ പുന:സ്ഥാപിക്കുവാൻ ഇടയായതിനെക്കുറിച്ചു നിന്നെ ഞങ്ങൾ സ്തുതിക്കുന്നു. അതിനെ നീ ഓത്തുകൊള്ളുകയും നിലനിർത്തുകയും ഉയർത്തുകയും ചെയ്യണമെ. ആ സിംഹാസനത്തിൻകീഴ ഞങ്ങളുടെ സഭ ക്രിസ്തീയവിജയം പ്രാപിച്ചു പുരോഗമിക്കുവാൻ കൃപ ചെയ്യണമെ. അതിൽ വാഴുന്ന ഞങ്ങളുടെ ബാവാ മോറാൻ മാർ ബസ്സേലിയോസിനെയും, ഞങ്ങളുടെ മേല്പട്ടക്കാരനായ മാർ..........നെയും സത്യവിശ്വാസികളായ ശേഷം എല്ലാ മേൽപട്ടക്കാരെയും നീ കാത്തുകൊള്ളേണമെ. തിരുവചനപ്രകാരം സകല നീതിയിലും വെടിപ്പിലും നിന്റെ ജനത്തെ ഭരിപ്പാൻ വേണ്ട ജ്ഞാനവും ശക്തിയും ദീർഘായുസ്സും അവർക്കു നൽകേണമെ. അവർമൂലം നിന്റെ സഭ ഉയർച്ച പ്രാപിക്കുമാറാകേണമെ. അതിന്റെ പ്രജക

ളിൽ സമാധാനം വർദ്ധിപ്പിക്കേണമെ. അതിലെ പട്ടക്കാരെ ബഹുമാനമുള്ളവരാക്കേണമെ. ശുശ്രൂഷക്കാരെ വെണ്മപ്പെടുത്തേണമെ. ദയറായക്കാരെ പ്രകാശിപ്പിക്കേണമെ. മല്പാന്മാൎക്കു ജ്ഞാനം നൽകേണമെ. തക്ക്ങ്ങളെയും ശീശ്മകളെയും അതിൽനിന്നു മായിച്ചു നിന്റെ നിരപ്പും ഐക്യതയും അതിൽ വർദ്ധിപ്പിക്കേണമെ. അതിന്റെ പുരോഗമനത്തിനുവേണ്ടിയുള്ള സകല പരിശ്രമങ്ങളെയും വാഴ്ത്തേണമെ. അവയെ നടത്തുന്നവരെയും സഹായിക്കുന്നവരെയും നീ അനുഗ്രഹിക്കേണമെ. നിന്റെ ആജ്ഞാവിൽ അവ നടത്തപ്പെടുകയും തിരുനാമമഹത്വത്തിനായി അവ ഭവിക്കുകയും ചെയ്യുമാറാകേണമെ. അതിനുവേണ്ടി വേല ചെയ്‌വാൻ അനേകരെ നീ എഴുന്നേല്പിക്കേണമെ. അതിലെ വിശ്വാസികളെ അനുഗ്രഹിക്കേണമെ. രോഗികളെ സൌഖ്യമാക്കേണമെ. പൈതങ്ങളെ വളർത്തേണമെ. യുവാക്കളെ നേരവഴിയിൽ നടത്തേണമെ. വൃദ്ധന്മാരെ താങ്ങേണമെ. അനാഥരെ സംരക്ഷിക്കേണമെ. വിധവമാരെ പുലർത്തേണമെ. ഞങ്ങളെല്ലാവരും ഈ ലോകത്തിൽവച്ച് നിനക്കു പ്രസാദകരമായ പുണ്യജീവിതത്താൽ സമാധാനത്തിന്റെ മനുഷ്യൎക്കുള്ള നല്ല അന്ത്യം പ്രാപിക്കുമാറാകേണമെ. കൎത്താവേ, നിന്റെ സഭയ്ക്കുവേണ്ടി കഷ്ടതകളും ഞെരുക്കങ്ങളും സഹിച്ച് ജീവിതത്തെ തികച്ചിട്ടുള്ള ഞങ്ങളുടെ എല്ലാ പിതാക്കന്മാൎക്കും നേതാക്കന്മാൎക്കും നിന്നിലുള്ള ശരണത്തിന്മേൽ സത്യവിശ്വാസത്തോടെ വാങ്ങിപ്പോയിട്ടുള്ള ശേഷം എല്ലാവൎക്കും ആശ്വാസവും മോക്ഷവും നൽകേണമെ. അവരും ഞങ്ങളും ദൈവമാതാവിനോടും എല്ലാ പരിശുദ്ധന്മാരോടുംകൂടെ നിനക്കും നിന്റെ പിതാവിനും നിന്റെ വിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും സദാ സമൎപ്പിക്കുമാറാകേണമെ— ലഓലംഒൽമീൻ. ആമ്മീൻ.

കോലോ.

നാഥാ വിളിക്കുന്നിതു നിന്നെ ഞങ്ങൾ
തുണപ്പാനായ് വന്നീടണമേ അടിയാരുടെ പക്കൽ
സാത്താൻ വഞ്ചിക്കുന്ന സൃഷ്ടിയെയെല്ലാം
അരചന്മാരധിപന്മാരെന്നിവരെ കലക്കുന്ന
വഞ്ചിക്കും നിൻ പ്രിയരെയുമവൻ
സങ്കേതം മറെറങ്ങടിയാൎക്കും
അകലെ നിറുത്തീടണമവനെയെന്നും നിൻസ്ലീബാ
+ ബാറെക്മോർ ÷ ശു.......ഹാലേലുയ്യാ
നാഥാ നിൻസഭയിൽ ഭിന്നത നീക്കീടണമേ
നിൻ യോജിപ്പെന്നും സഭയിൽ പാലിച്ചീടണമേ
വഞ്ചകരെയതിൽനിന്നെല്ലാമൊഴിവാക്കണമേ
അവരുടെ ദിവസങ്ങളുമവസാനിക്കണമേ.
നാഥാ നിൻമെയ് കഷ്ടപ്പാടാൽ
വീണ്ടോരീസഭയോടു കൃപ ചെയ്‌വാൻ
യാചിക്കുന്നോരടിയാരെ യോഗ്യരാക്കേണം നിത്യം
മൊറിയോറാഹേംമേലയിന്നു ആദാറയിൻ

സ്ലീബാവാഴും സ്വർഗ്ഗത്തിൽ: വാഴുന്നു സ്ലീബാ—ബാഭ്രു
സ്ലീബാ കോട്ടയതാകണമേ—ദയറാപള്ളി (വിൽ
(കളൊ—ക്കസ്സും.

ഹുത്തോമ്മോ

ഞങ്ങളുടെ കൎത്താവും എന്നേക്കും ഞങ്ങളുടെ ദൈവവുമായുള്ളോവേ, നിനക്കു സ്തുതി, നിനക്കു സ്തുതി, നിനക്കു സ്തുതി. ഞങ്ങളുടെ കൎത്താവേ, നിന്റെ കൃപയാലും കരുണയാലും ഞങ്ങളുടെ നമസ്കാരങ്ങൾ ചെവിക്കൊള്ളേണമെ. ഞങ്ങളുടെ ശുശ്രൂഷകൾ കൈക്കൊള്ളേണമെ. ഞങ്ങളുടെ സഹായത്തിനായി വരേണമെ. ഞങ്ങളുടെ ബലഹീനതയ്ക്കു ഉത്തരമരുളേണമെ. ഞങ്ങളെല്ലാവരുടേയും മേൽ നിന്റെ അനുഗ്രഹങ്ങൾ എന്നാളും ഉണ്ടായിരിക്കയും ചെയ്യേണമെ, മോറൻവാലോഹാൻ ലഓൽമീൻ—ആമ്മീൻ.

# വിജ്ഞാപനം.

കാതോലിക്കാദിനം ഇക്കൊല്ലവും പതിവുപോലെ മപ്പത്താറാംഞായറാഴ്ച ആഘോഷിക്കപ്പെടണമെന്ന് അനുസ്മരിപ്പിക്കുന്നതിലേക്കായി കാതോലിക്കാബാവാ തിരുമനസ്സുകൊണ്ട് പുറപ്പെടുവിച്ച 325-ാംനമ്പർ സൎക്കുലർ കല്പനയിൽ കാതോലിക്കാദിനാഘോഷം സംബന്ധിച്ച സമുദായആപ്പീസിൽനിന്നു വിജ്ഞാപനം അയയ്ക്കുന്നതാണെന്നു നിൎദ്ദേശിച്ചിട്ടുള്ളതനുസരിച്ച് ഇതു പ്രസിദ്ധപ്പെടുത്തിക്കൊള്ളുന്നു.

കാതോലിക്കാദിനം മലങ്കര ഓർത്തഡോക്സ് സുറിയാനിസഭയുടെ ഒരു പെരുനാളാണ്. അതു ഭക്തിപൂർവം ആഘോഷിക്കപ്പെടേണ്ടതത്രെ. കാതോലിക്കാസിംഹാസനം മലങ്കരയിലേക്കു മാററി സ്ഥാപിച്ചതിന്റെ ഓർമ്മയെ കൊണ്ടാടുന്നതിനും അതിനുവേണ്ടി കാരുണ്യവാനായ ദൈവത്തെ സ്തുതിക്കുന്നതിനും തൽക്കാര്യാർത്ഥം പ്രയത്നിച്ചിട്ടുള്ള വന്ദ്യപിതാക്കന്മാരെയും സമുദായനേതാക്കന്മാരേയും ഓർക്കുന്നതിനും ഉള്ള ശുഭാവസരം അതാണ്. സന്തോഷാശ്രുക്കളോടു കൂടിയല്ലാതെ ആ ദിവസത്തെപ്പററി ചിന്തിപ്പാൻ നമുക്കു കഴിയുന്നതല്ല. സ്വാതന്ത്ര്യലബ്ധിക്കായി ദീർഘനാൾ ചെയ്ത പ്രയത്നങ്ങൾ സഫലീഭവിച്ചതിന്റെയും ശോഭനമായ ഭാവിദൃശ്യമായതിന്റെയും സ്മരണ അന്നു നമ്മെ ആനന്ദിപ്പിക്കാതെന്നെ ചെയ്യും. ആ ശുഭദിനത്തിൽ സഭാംഗങ്ങൾ ആബാലവൃദ്ധം ഒരുക്കത്തോടെ പള്ളിയിൽ പോകുകയും ആരാധനയിൽ സംബന്ധിക്കയും ചെയ്യുണ്ടതു കേവലം ഒരു കടമമാത്രമാണ്. അന്നു ഘോഷയാത്രകളും പൊതുയോഗങ്ങളും നടത്തണമെന്നു ബാവാതിരുമനസ്സുകൊണ്ടു കല്പിച്ചിട്ടുണ്ട്. അനിയന്ത്രിതമായ ആഹ്ളാദപ്രകടനത്തിനായിട്ടല്ല പ്രശാന്തമായ ഭക്തിപ്രകടനത്തിനായിട്ടത്രെ അവ ഉദ്ദേശിക്കപ്പെട്ടിരിക്കുന്നതു്. 1120-ലെ കാതോലിക്കാദിനപ്പിരിവു റിപ്പോർട്ടിൽ ചേർത്തിട്ടുള്ള ഘോഷയാത്രാഗീതവും മംഗളഗാനവും യഥാക്രമം ഘോഷയാത്രാവേളയിലും പൊതുയോഗം കൂടുമ്പോഴും ഉപയോഗിക്കാവുന്നതാണ്. കാതോലിക്കാസിംഹാസനത്തിൻകീഴിലുള്ള നമ്മുടെ സംഘടന ദൈനംദിനം കൂടുതൽ ദൃഢതരമാക്കണമെന്നും അഭിപ്രായഭിന്നതകളെ മറന്ന് ഏകയോഗക്ഷേമമായി വർത്തിച്ചു സകല പ്രതിബന്ധങ്ങളേയും തട്ടിനീക്കി പുരോഗമിക്കുമെന്നും നിശ്ചയം ചെയ്യുന്നതിനും ആ ശ്രേഷ്ഠസിംഹാസനത്തിൽ വാണരുളുന്ന പരിശുദ്ധ പിതാവിന് ആയുരാരോഗ്യാദി ഭാവുകങ്ങൾ നേരുന്നതിനും പൊതുയോഗങ്ങൾ ഉപയോഗപ്പെടുത്തുന്നതു നന്നായിരിക്കും.

പുരോഗമനപ്രവർത്തനങ്ങൾക്കായുള്ള പണപ്പിരിവു വിജയപ്രദമായി നടത്താൻ സഭാംഗങ്ങൾ എല്ലാവരും ഉത്സാഹിക്കുമെന്നു വിശ്വസിക്കുന്നു. ഓരോ ഗൃഹനായകനും പ്രതിദിന ശരാശരി വരുമാനം സംഭാവന ചെയ്യണമെന്നാണ് ബാവാ തിരുമനസ്സിലെ കല്പന. എല്ലാ ഗൃഹനായകന്മാരും ഇക്കാര്യം ആത്മാർത്ഥമായി നിർവഹിക്കുമെങ്കിൽ പുരോഗമനപരമായ തൽക്കാല ആവശ്യങ്ങൾക്കു ധാരാളം മതിയാകും. അതുകൊണ്ട് എല്ലാ ഗൃഹനായകന്മാരും പൂർവാധികം ഉദാരമായും ആത്മാർത്ഥമായും സംഭാവനചെയ്തു സഭാമാതാവിന്റെ ആവശ്യങ്ങൾ നിർവിഘ്നം നടത്തിത്തരണമെന്നു അപേക്ഷിച്ചുകൊള്ളുന്നു.

പിരിവിനുള്ള കവറുകളും ലിസ്റ്റ് എഴുതുന്നതിനുള്ള ഫാറങ്ങളും ബ: വികാരിയച്ചന്മാരുടെപേർക്ക് അയച്ചിട്ടുണ്ട്. കവറുകൾ ബ: വികാരി അച്ചന്മാർ കമ്മററിഅംഗങ്ങൾമൂലമോ പ്രത്യേകം ആൾ നിയോഗിച്ചോ ഓരോ ഗൃഹനായകനേയും മീനം 23—ാം തീയതിയോടുകൂടി ഏൽപ്പിക്കുന്നതു കൊള്ളാം. കവറുകൾ എല്ലാ ഗൃഹനായകന്മാർക്കും കിട്ടത്തക്കവണ്ണം ഏർപ്പാടു ചെയ്യേണ്ടതാണ്. കവറുകൾ വിതരണം ചെയ്യുന്നതിനു മുമ്പായി കവറുകളുടെ പുറത്തും ലിസ്റ്റിലും ഗൃഹനായകന്മാരുടെ പേരുകൾ എഴുതണം. ഗൃഹനായകന്മാർ അവരവർക്കു കിട്ടുന്ന കവറുകളിന്മേൽ അവരവരുടെ സംഭാവനത്തുകകൾ എഴുതുകയും അവയിൽ സംഭാവനകൾ ഇടുകയും ചെയ്യണം. സംഭാവനകൾ പ്രതിദിനശരാശരി വരുമാനത്തിൽ കുറയരുതെന്നുള്ള കാര്യം ഈ ഘട്ടത്തിലും ഓർമ്മിപ്പിച്ചുകൊള്ളുന്നു. കവറുകൾ സംഭാവനകളോടുകൂടി 25—ാം തീയതിമുതൽ മടക്കിവാങ്ങിത്തുടങ്ങുകയും അപ്പപ്പോൾ തുകകൾ ലിസ്റ്റിൽ വരവുവയ്ക്കുകയും വേണം. എല്ലാ കവറുകളും മടക്കി വാങ്ങിക്കേണ്ടതാണ്. കവറുകൾ മടക്കിക്കിട്ടാതെവരികയോ സംഭാവനകൾ ഇല്ലാതെ വരികയോ ചെയ്യുന്നപക്ഷം ലിസ്റ്റിൽ ആവിവരം രേഖപ്പെടുത്തണം. പിരിവ് 28-ാംതീയതി കൊണ്ട് പൂർത്തിയാക്കി 29-ാംതീയതി പണം ബാവാതിരുമനസ്സിലേപേർക്ക് അയച്ചുകൊടുക്കണം. ലിസ്റ്റ് സമുദായസെക്രട്ടറി, സിറിയൻ സിമ്മനാരി, കോട്ടയം എന്ന വിലാസത്തിലും അയച്ചുതരണം. പണം മണിഓർഡ

റായി അയയ്ക്കുന്നപക്ഷം മണിഓർഡർകൗപ്പണിൽ പണമതിന്റെ തുകയും അയയ്ക്കുന്ന ആളിന്റെ പൂർണ്ണമായ പേരും മേൽവിലാസവും ഏതുപള്ളിയിലെ പിരിവെന്നും, ഏതിനത്തിൽപെട്ട പിരിവെന്നും വ്യക്തമായി എഴുതിയിരിക്കണം. പണം ചെക്കായോ, ഡ്രാഫ്ററായോ അയയ്ക്കുന്നപക്ഷം അവയോടുകൂടി ടി വിവരങ്ങൾ കാണിച്ചു് എഴുത്തും അയച്ചിരിക്കണം. ഈ വിവരങ്ങൾ ഇല്ലാതിരുന്നാൽ കണക്കുകൾ എഴുതുന്നതിനും രസീതുകൾ കൊടുക്കുന്നതിനും പ്രയാസം നേരിടുന്നതാണു്. ലിസ്റ്റുകളിൽ മെത്രാസനത്തിന്റെയും പള്ളിയുടെയും പേരുകളും വികാരിയുടെ പേരും മേൽവിലാസവും എഴുതിയിരിക്കേണ്ടതാണു്. ലിസ്റ്റിൽ ആകെത്തുക കൂട്ടിയിടുകയും പിരിവുചെലവുകൾ ഉണ്ടെങ്കിൽ കുറവുചെയ്യുകയും വേണം. പണം അയയ്ക്കുന്ന ദിവസംതന്നെ ലിസ്റ്റും അയച്ചുതരുന്നതു സഹായകരമായിരിക്കും. ബ: വികാരിഅച്ചന്മാർ ഇക്കാര്യങ്ങൾ ദയാപൂർവ്വം ചെയ്തുതരണമെന്നു് അപേക്ഷിക്കുന്നു. ഈ വിജ്ഞാപനം ഇനി ദീർഘിപ്പിക്കുന്നില്ല. കാതോലിക്കാദിനാഘോഷങ്ങളിൽ സഭാംഗങ്ങൾ അഹമഹമികയാ ഭാഗഭാക്കുകളാകുമെന്നു വിശ്വസിക്കുന്നു. അവസംബന്ധിച്ച സംഭാവനകളും പരിശ്രമങ്ങളും ദൈവത്തിന്റെ മുമ്പാകെ അർപ്പിക്കപ്പെടുന്ന തിരുമുൽകാഴ്ചകളും ശുശ്രൂഷകളും ആയി ഭവിക്കട്ടെ. കാതോലിക്കാസ്ഥാപനം വിജയിക്കട്ടെ. ബാവാതിരുമനസ്സുകൊണ്ടു നീണാൾ വാണരുളട്ടെ.

സിറിയൻ സിമ്മനരി, കോട്ടയം. 3 - 8 - 1124.

പി. എൻ. നൈനാൻ, സമുദായ ഡെപ്യൂട്ടിസെക്രട്ടറി.

# മംഗളഗാനം.

(ഉടയോൻനാഥാ-ഗിരിസീനാ—എന്ന മട്ടിൽ)

കാതോലിക്കാ—മഹിമാസനവേദി—യ്ക്കൊളിയായ്‌വിലസുന്ന
വൈദികവിദ്യാഗ്രസരനേ! സത്യാചാരപരായണനേ!
വാനവകാന്തിയെഴും ജനകാ! നാഥാ ബാവാതിരുമേനീ!
വാണാലും നീണാളതിമോദം!

സിനായ്‌മേഘ—ഗംഭീരമുഴക്കം—തങ്കലെഴും താതാ!
ഓഫീർ തങ്കമനോഹരനേ! ശാരോൻപനിമലർ സുന്ദരനേ!
ഹെർമ്മോനിൻ പനിനിർമ്മലനേ! കർമ്മേൽമലപോലുന്നതനേ!
വാണാലും നീണാളതിമോദം.

പേർഷ്യാനാട്ടിൽ—മാർത്തോമ്മാനട്ട—മഹിമനിറഞ്ഞോരാ—
മുന്തിരികാൺകമലങ്കരയിൽ—സുന്ദരമായ് പടരുന്നല്ലൊ
അതിനെ നനച്ചുവളർത്തുന്നോ—രരുമയെഴും തോട്ടക്കാരാ!
വാണാലും നീണാളതിമോദം!

ഈ സൗഭാഗ്യം കാണ്മാൻ കൊതിയോടെ വാണമഹാത്മാക്കൾ
ഘോരനിരാശയൊടവസാനം പാരിതു വിട്ടു പരം പൂകി
ഇന്നേഴകൾമിഴിയും കരളും കുളിരെക്കാണും തിരുമേനീ
വാണാലും നീണാളതിമോദം

പാരിടമെന്ന—നല്ലാരാമത്തിൽ—ചെറിയൊരു കടുകുമരം!
നാലുവശങ്ങളിൽ വീശുന്ന—ശാഖകളനവധിയതിനുണ്ടു്;
അതിലമരുംകിളികളിലോരം—വിമലതപേറും കുറപ്രാവേ!
വാണാലും നീണാളതിമോദം!

# ചർച്ച്‌വീക്ക്‌ലിക്കു് ഒരു ആശംസ.

ദൈവം തമ്പുരാൻ നിങ്ങൾക്കു വിനയസൽബുദ്ധി നൽകട്ടെ.

സിറിയൻ സിമ്മനാരി, കണ്ടറ–24-3-1949.

ചർച്ച്‌വീക്കിലി പത്രാധിപർ അവർകൾക്കു്,

പ്രിയ ശ്രീമൻ,

ചർച്ചുവീക്കിലി വിശുദ്ധ സഭയ്ക്കെതിരായി നിൽക്കുന്ന ഒരു പത്രമാണെന്നു മുൻ പല ലക്കങ്ങളെന്നപ്രകാരം വൈദികസിമ്മനാരിയെപ്പററി മുഖപ്രസംഗം എഴുതപ്പെട്ടിരുന്ന ലക്കവും പ്രഘോഷിക്കുന്നു. ആ ലേഖനം നിങ്ങൾ എഴുതിയതു വളരെ കഠിനമായിപ്പോയി. അതിനെതിരായി ഞാൻ ഒരു ലേഖനം എഴുതിയെങ്കിലും അതു് അയയ്ക്കുന്നില്ല: വാഗ്വാദം എന്തിനു വർദ്ധിപ്പിക്കുന്നു? വൈദികസിമ്മനാരിക്കാർക്കുപോലും അതു് ഇഷ്ടമായില്ലെന്നും അവർ തന്നെ ഒരു മറുപടി എഴുതുമെന്നും കഴിഞ്ഞ ചൊവ്വാഴ്ച (22-3-49) അച്ചർ പഴയസിമ്മനാരിയിൽ വച്ചു വിശുദ്ധ ബാവാ തിരുമേനിയോടു പറയുന്നതു കേട്ടു. അതുകൊണ്ടുകൂടെയാണു് എൻെറ ലേഖനം അയയ്ക്കാഞ്ഞതു്. അവർതന്നെ എഴുതട്ടെ: അവക്കാണല്ലോ അതിനു കൂടുതൽ ചുമതലയുള്ളതും.

വീക്ക്‌ലിയുടെ മുഖപ്രസംഗപ്രകാരം സുറിയാനിക്കു പ്രാധാന്യം കൊടുക്കുന്ന ഏവരും ശാന്തിക്കാരാണെങ്കിൽ വലിയ മാർ ദീവന്നാസ്യോസ്, പുലിക്കോട്ടിൽ തിരുമേനിമാർ, ചേപ്പാട്ടു തിരുമേനി, ചാത്തുരുത്തിൽ തിരുമേനി, കടവിൽ തിരുമേനി, മുറിമററത്തു ബാവാ, വാകത്താനത്തു ബാവാ, വട്ടശ്ശേരിൽ തിരുമേനി, കോനാട്ടു മല്പാനച്ചൻ, മട്ടയ്ക്കൽ മല്പാനച്ചൻ മുതലായ സിദ്ധന്മാരൊക്കെയും വെറും ശാന്തിക്കാരായിരുന്നില്ലയോ? അവരാരും തിയോളജി ഇംഗ്ലീഷിൽ പഠിച്ചിരുന്നില്ലല്ലൊ. ആ കാരണത്താൽ തന്നെ ഇപ്പോഴുള്ള പല മേല്പട്ടക്കാരും പട്ടക്കാരും നിങ്ങളുടെ കണ്ണുകളിൽ ശാന്തിക്കാരായിരിക്കുമല്ലൊ. ദൈവം തമ്പുരാൻ നിങ്ങൾക്കു വിനയ സൽബുദ്ധി നൽകട്ടെ എന്നു് ആശംസിക്കുന്നു. മേൽപ്പറഞ്ഞവരെപ്പോലെയുള്ള ശാന്തിക്കാർ മേലാലും ഉണ്ടാകുമെങ്കിൽ മലങ്കരസഭ ധന്യയായിത്തന്നെ നിലകൊള്ളുമായിരുന്നു എന്നാത്രെ എൻെറ അഭിപ്രായം. പക്ഷെ, അങ്ങനെയുള്ളവരെ ഇനി കണികാണാൻ കിട്ടുമോ എന്നു കണ്ടറിയേണ്ടതത്രെ.

എന്നു്, ആത്മാർത്ഥതയോടെ എം. സി. കുറിയാക്കോസു റമ്പാൻ, (ഒപ്പു്)

---

ആടകൾമദ്ധ്യേവടിയേന്തിയൊരുത്തൻ നിലകൊള്ളുന്നല്ലൊ
പേരുപറഞ്ഞുവിളിക്കുമ്പോ–ളോരോന്നരികത്തണയുന്നു;
അവയെപ്പാലിപ്പാനുയിരുംകളയാൻമടിയില്ലാത്തിടയാ!
വാണാലും നീണാളതിമോദം.

ദുരിതക്കടലിൻ–തിരയിൽത്താണവരെ–കരകേററും പടവേ!
ഇരുളിൽത്തെളിയുംതാരകമേ! മരുവിൻനടുവിലെനീരുറവേ!
മലമേലമരും നൽപുരമേ! മലയാങ്കരയുടെ മണവാളാ!
വാണാലും നീണാളതിമോദം!

(C.P.C.)

# കാതോലിക്കാദിനം— ഘോഷയാത്രാഗീതം.

(കാതോലിക്കാദിനത്തിൽ പ്രത്യേകം ഉപയോഗിക്കേണ്ടതിലേക്ക
ശ്രീമാൻ വെണ്ണിക്കുളം സി. പി. ചാണ്ടി രചിച്ചത്.)

[വഞ്ചിപ്പാട്ട്]

ഓർത്തഡോക്സുകാരാം നമ്മളോർത്തു ദുഃഖിച്ചിരിക്കേണ്ട
പാർത്തലത്തിൽ പരമെന്തുപരമാനന്ദം!
    കാതിനിമ്പം വളർത്തുന്ന ഗീതമുതിർത്താഘോഷിപ്പിൻ
    കാതോലിക്കാ സിംഹാസന സ്ഥാപന ദിനം
കാതലായ കാതോലിക്കാ നിരുപമ വിശ്വാസത്തെ
ഭേദംകൂടാതാദരിപ്പിൻ സോദരന്മാരേ
    ഇന്നുമിന്നലെയുമല്ലിതന്യവിശ്വാസോന്നമനം
    അന്യപണ്ഡിതംമന്യന്മാർ ചൊന്നിടുംവണ്ണം
ആളില്ലാത്തോരല്ല നമ്മളർത്ഥമില്ലാത്തോരുമല്ല
കേളിയേറും നിഖ്യാസംഘം മുഖ്യദൃഷ്ടാന്തം.
    അന്നനാലു ഭാഗത്തുന്നും സുന്നഹദോസ്സിന്നു ചേന്ന്
    മൂന്നൂറും പത്തുമെട്ടും പിതാക്കന്മാരിൽ
ഇന്ത്യാ പേർഷ്യാ നാഥനായിച്ചെന്നവൻ താൻ മാർ യൂഹാനോൻ
ഹന്ത! നമുക്കെന്തുവന്നു നിരാധാരത്വം?
    കപ്പിത്താനില്ലാത്ത കപ്പൽ സൂര്യനററ സൗരയൂഥം
    ഒപ്പംതന്നെ മലങ്കര നിഷ്കാതോലിക്കം
പൗലൂസ്സിന്നു തുല്യംത്യാഗി യോഹന്നാനോടൊത്തയോഗി
ഏലിയാ പോലെ വൈരാഗി നമ്മുടെ ബാവാ.
    കാതോലിക്കാ സിംഹാസനേ ഭാസ്സുരേ ചത്തിബ്ഭക്തസിംഹം
    ക്രൂസലെന്യേ ലസിക്കട്ടെ വർഷസഹസ്രം.
നിർമ്മലവിശ്വാസത്തിന്നായ് ധർമ്മയുദ്ധം ചെയ്തോരല്ലേ,
നമ്മളുടെ പൂർവ്വികന്മാർ ധീരവീരന്മാർ
    ആളിക്കത്തു മഗ്നിയോടും മാളംതല്ലുമബ്ധിയോടും
    വാളിന്റെ വായ്ത്തലയോടും പടപൊരുതോർ!
അപ്പുണ്യശ്ലോകന്മാരേററ ഗണ്യശോകംനിനക്കുമ്പോൾ
അല്പംമാത്രമിപ്പോഴുള്ള "വഴക്കും കേസ്സും"
    കണ്ടാലും വൈദീക ഭാഷാപണ്ഡിതമൗലിമണ്ഡനൻ
    കണ്ടനാട്ടിനിണ്ടൽ തീർക്കും മാർ തീമോത്തിയോസ്
പാരിടത്തിൻ പറുദീസാം പാമ്പാടി ദൈറായിൽ മേവും
ആരാധ്യൻ കോട്ടയം നാഥൻ മാർ ഗ്രീഗോറിയോസ്
    വമ്പിച്ച വിദ്യാസമ്പന്നനിമ്പമേറും വാഗ്മിവര്യൻ
    തുമ്പമൺ ഭദ്രാസനേശൻ മാർ പീലക്സീനോസ്
സ്വർല്ലോകതുല്യ ബഥനി സോല്ലാസം വാണീടും കല്യൻ
കൊല്ലത്തിന്നാത്മവല്ലഭൻ മാർ തേവോദോസ്യോസ്
    ഭരണകാര്യപ്രവീണൻ വിമലവിശ്വാസലോലൻ
    നിരണത്തിൻപ്രാണപ്രിയൻ മാർ ദീവന്നാസ്യോസ്
ഇമ്മട്ടഞ്ചു മെത്രാന്മാരും റമ്പാന്മാരുമച്ചന്മാരും
ശെമ്മാശന്മാരത്മായക്കാർ നമ്മളെയെല്ലാം

(ശേഷം കവർ രണ്ടാംപേജിൽ)

# The Malankara Sabha.

License No. 475 dated 11 th April 1946 -- Reg. No- T- 141

## വിജ്ഞാപനം

| | | | |
|---|---|---|---|
| വരിസംഖ്യ മുൻകൂർ. ഒരാണ്ടേത്തക്കു് | 3 | 0 | 0 |
| തപാൽ | 3 | 8 | 0 |
| ഒററപ്രതി | 0 | 4 | 0 |

വരിസംഖ്യ മാനേജർ "മലങ്കര സഭാ മാസിക"—സുറിയാനി സിമ്മനാരി—കോട്ടയം എന്ന മേൽവിലാസത്തിൽ അയക്കേണ്ടതാണു്.

സമുദായാംഗങ്ങളുടെ ശ്രദ്ധയിൽപ്പെടുന്ന വാർത്തകളും, ചെറുകഥകളും, കവിതകളും, സഭയുടെ വിശ്വാസാചാരങ്ങൾ, കുടുംബജീവിതം, സ്ത്രീസമാജങ്ങൾ, യുവജനസമാജങ്ങൾ, സണ്ടേസ്കൂൾ പ്രവർത്തനം ഇവയെ പ്രതിപാദിക്കുന്ന ഉത്തമലേഖനങ്ങളും ക്ഷണിച്ചുകൊള്ളുന്നു.

ലേഖനങ്ങൾ തലേമാസം 25-ാംതീയതിക്കകം കിട്ടത്തക്കവിധത്തിൽ "പത്രാധിപർ, മലങ്കരസഭാമാസിക സുറിയാനിസിമ്മനാരി-കോട്ടയം" എന്ന മേൽവിലാസത്തിൽ അയക്കേണ്ടതാണു്.

---

## ദുഃഖവെള്ളിയാഴ്ച സ്ലീബാവന്ദനവിന്റെ ഗീതങ്ങൾ.

സുറിയാനിയിൽനിന്നും മലയാളത്തിലേക്കു സുറിയാനിലയത്തിൽതന്നെ വിവർത്തനം ചെയ്യപ്പെട്ടിരിക്കുന്നു. വി. കാതോലിക്കാബാവാ തിരുമനസ്സിലെ ശ്രേഷ്ഠാനുമതിയോടുകൂടിയതു്.

പരിഭാഷകൻ:—ദി. ശ്രീ. വി. കെ. മാത്യൂസ് കശ്ശീശ്ശാ, ബി. എ. ബി. ഡി.

വിവർത്തകൻ:—മി. സി. പി. ചാണ്ടി വെണ്ണിക്കുളം

വില അണ 3.

സമുദായ ആഫീസ്, കോട്ടയം.

---

## 1949—ലെ സഭാപഞ്ചാംഗം.

തയ്യാറായിരിക്കുന്നു. വി. കാതോലിക്കാബാവാ തിരുമനസ്സിലെ ബ്ളോക്കോടുകൂടി അച്ചടിപ്പിച്ചു സമുദായ ആപ്പീസിൽ നിന്നു് പ്രസിദ്ധപ്പെടുത്തുന്ന കമനീയമായ ഈ പഞ്ചാംഗത്തിന്റെ ഒററപ്രതിക്കു വില ചക്രം 2 മാത്രം.

സമുദായ ആഫീസ്, കോട്ടയം.

---

## കുർബ്ബാനക്രമം

(ക്യംതംകൂടി ചേർന്നതു്.)

യാക്കോബായ സുറിയാനിക്രിസ്ത്യാനികളുടെ കുർബാനക്രമം ഏററവും ഭംഗിയായി അച്ചടിച്ചു തയ്യാറായിരിക്കുന്നു. ആവശ്യക്കാരുടെ ഇഷ്ടാനുസരണം ബയണ്ടുചെയ്തുകൊടുക്കപ്പെടും.

കച്ചവടക്കാർക്കു് പ്രത്യേക കമ്മീഷൻ.

മാനേജർ, ദി ടൗൺ പ്രസ്സ്, കോട്ടയം.

Printed and Published by the Rev. Fr. T. C. Jacob at the Town Press, Kottayam.